# ഒരു സന്യാസിയുടെ
# സൗന്ദര്യ ദർശനം

**ഫാ. ഡോ. കെ. എം. ജോർജ്**

**സോപാന ഓർത്തഡോക്സ് അക്കാദമി**
**മാർ ബസേലിയോസ് ദയറാ**
**ഞാലിയാകുഴി, കോട്ടയം**

**Oru Sanyasiyude Saundarya Darsanam**

**Fr. Dr. K. M. George**

Publishers: Sopana Academy, Njaliakuzhy, Kottayam

First Edition: 2024 April 12

DTP & Printing: Sophia Print House, Kottayam

**Rs. 80.00**

### അവതാരിക

# ഒരില വാടിയാൽ മുഖം വാടുന്ന മനുഷ്യൻ

നയനാനന്ദകരമായതിനെയാണ് സൗന്ദര്യം എന്നു ലോകം വിളിക്കുക. തിരുവെഴുത്തിലാകട്ടെ അങ്ങനെയല്ല താനും. ഉള്ളിലുള്ള വെളിച്ചം അണഞ്ഞുപോയാലുള്ള ഇരുളിനെക്കുറിച്ചും നിങ്ങളുടെ വെളിച്ചം മറ്റുള്ളവരുടെ പ്രകാശമായിത്തീരുന്നതിനെക്കുറിച്ചുമാണ് തിരുവചനം ഭാരപ്പെടുന്നത്. നിങ്ങളുടെ അലങ്കാരം തലമുടി പിന്നുന്നതും വസ്ത്രം ധരിക്കുന്നതും ഇങ്ങനെ പുറമെയുള്ളതല്ല, സൗമ്യതയും സാവധാനതയുമുള്ള മനസ്സ് എന്നാണ് അപ്പോസ്തോലനെഴുതുക. ആന്തരിക സൗന്ദര്യമാണ് ധ്യാനവിഷയം. മുൾപ്പടർപ്പിൽ അവാച്യമായ ദിവ്യതേജസ്സ് ഒളിഞ്ഞിരുന്നതുപോലെ ദൈവികലാവണ്യത്തിന്റെ മഹിമയും ചൈതന്യവും സകലത്തിലും നിഹിതമാണ്. Iconosophy വെളിപ്പെടുത്തുക, എല്ലാ വസ്തുക്കൾക്കും അവയുടേതായ ലോഗോസ് ഉണ്ടെന്നാണ്. അതായത് ഒരു ആന്തരിക ലോകമുണ്ട് (Entelechy). ഓരോ സംഘടനയുടെയും ചൈതന്യം അതിലാണ് നിലനിൽക്കുക.

ഉള്ളടരുകളിലെ നിധി തേടിയുള്ള പ്രയാണമാണ് ഇവിടെ ആവശ്യമാവുക. പുറമെയുള്ളതിനെ മറന്ന് ഉള്ളിലേക്ക് കാതങ്ങൾ പിന്നിട്ട വിശുദ്ധ വിഡ്ഢികളുടെ സന്യാസചര്യകളൊക്കെ സംഗതമാവുന്നതും ഇവിടെയാണ്. ഉൾവെളിച്ചത്തിന്റെ ഉത്സവം താബോറിലാണ് നാം കണ്ടുമുട്ടുക. ക്രിസ്തുവിന്റെ രൂപാന്തരം മറ്റൊരർത്ഥത്തിൽ ശിഷ്യന്മാരുടെ രൂപാന്തരം കൂടെയായിരുന്നുവല്ലോ. ദാസവേഷം പൂണ്ടവനിൽ ഗുപ്തമായിരുന്ന ആന്തരിക തേജസ്സ് ദർശിക്കുവാൻ ശിഷ്യരുടെ കണ്ണുകൾ തുറക്കപ്പെട്ടു. ഈ തുറവി നിരന്തരമായ ദൈവസംസർഗ്ഗത്തിലൂടെയാണ് സാധ്യമാകുന്നത്. അവന്റെ കൂടെ നടന്നവർക്കാണ് അറിവ് അനുഭവമാക്കുന്നത്. അത്തരമൊരു നിരന്തരമായ ദൈവസംസർഗ്ഗത്തിന്റെ ഓർമ്മയാണ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടേത്. അവിരാമ

പ്രാർത്ഥനയുടെ ഒറ്റയടിപ്പാതയിൽ ചരിച്ച വന്ദ്യപിതാവിന്റെ ആന്തരികതയിലേക്കാണ് ഈ ചെറു പുസ്തകത്തിന്റെ ക്ഷണം. ഒരു ഗുരു മറ്റൊരു ഗുരുവിനെ തിരിച്ചറിയുന്നതിന്റെ തിളക്കമാണ് ഇതിലെ വരികൾക്കുള്ളത്. നമസ്ക്കാരങ്ങൾ മുടങ്ങിയാൽ ഹൃദയത്തിൽ തിന്മയുടെ നാമ്പുകൾ തഴയ്ക്കുമെന്നു പഠിപ്പിച്ച ഗുരു. ഒപ്പം പൂന്തോട്ടത്തിലെ സായാഹ്നസവാരികൾ മുടങ്ങിയാൽ ചെടികൾക്കിടയിൽ കളകൾ തഴയ്ക്കുമെന്നു കാട്ടിത്തന്ന ഗുരു. ശരിക്കും, ആന്തരികവും ബാഹ്യവുമായ പ്രകൃതിയുടെ സമഗ്രസൗന്ദര്യ ദർശനത്തിലേക്ക് മിഴി തുറക്കുന്ന 'ഒരു സന്യാസിയുടെ സൗന്ദര്യദർശന'ത്തിന് കാരണഭൂതനായ മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മകൾക്ക് മുമ്പിൽ പ്രണാമം.

ആദരണീയനായ കെ. എം. ജോർജ്ജ് അച്ചന്റെ പുസ്തകത്തിന് മുൻകുറിപ്പ് എന്നൊരു സാഹസികതയ്ക്ക് പിന്നിലും ഒറ്റ കാരണമേയുള്ളു. മറ്റൊന്നുമല്ല, ഗുരുവിന്റെ വാക്ക് നിരുപാധികം അനുസരിക്കണമെന്ന പാഠം മാത്രം. അനുസരണക്കേടല്ലാതെ മറ്റെന്താണ് സഖേ പറുദീസാ നഷ്ടം! ശരിക്കും തോട്ടത്തിൽ നിന്ന് പുറത്താകൽ!

സ്നേഹാദരവുകളോടെ...

സഖറിയാ മാർ സേവേറിയോസ്

# ആമുഖം

ഞങ്ങൾ വൈദികസെമിനാരിയിൽ അവസാനത്തെ വർഷം പഠിക്കുമ്പോൾ അന്ന് പ്രിൻസിപ്പലായിരുന്ന പോൾ വർഗീസ് അച്ചൻ ഒരു ദിവസം ക്ലാസ്സിൽ വന്നു പറഞ്ഞു: "ഞാൻ ഓക്സ്ഫഡിൽ വച്ച് ഒരു ശെമ്മാശനെ കണ്ടു. അദ്ദേഹം വളരെ shy ആണ്. എന്നാൽ വളരെ ആദ്ധ്യാത്മിക ജീവിതം ഉള്ള ആളാണ്. വി. ഐറെനിയോസിനെക്കുറിച്ചാണ് അദ്ദേഹം പഠിക്കുന്നത്." അദ്ദേഹത്തോട് പഠനം കഴിയുമ്പോൾ സെമിനാരിയിൽ വന്ന് താമസിക്കണം എന്ന് ആവശ്യപ്പെട്ടിട്ടുണ്ടെന്നും പറഞ്ഞു. പ്രിൻസിപ്പലിന്റെ ക്ഷണം അനുസരിച്ച് അദ്ദേഹം - കെ. ജി. ജോർജ് ശെമ്മാശ്ശൻ - സെമിനാരിയിൽ അദ്ധ്യാപകനായി വന്നു. അപ്പോഴേക്കും എന്റെ പഠനം കഴിഞ്ഞ് ഏതാണ്ടൊരു വർഷത്തോളം സെമിനാരി ലൈബ്രറിയുടെ ചുമതലയുമായി ഞാൻ സെമിനാരിയിൽ താമസിക്കുകയായിരുന്നു. ഞങ്ങൾ രണ്ടുപേരും ശെമ്മാശന്മാരായിരുന്നതുകൊണ്ടും എനിക്ക് അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക ജീവിതത്തോട് ആദരവ് തോന്നിയതുകൊണ്ടും ഞങ്ങൾ സ്നേഹിതരെപ്പോലെയാണ് കഴിഞ്ഞിരുന്നത്. ഇടയ്ക്കിടെ ഞാൻ അദ്ദേഹത്തിന്റെ മുറിയിൽ ചെല്ലും. അദ്ദേഹത്തിന് പ്രിയങ്കരമായ നാരങ്ങാ ചായ ഉണ്ടാക്കി എനിക്കും തരും. ഇംഗ്ലണ്ടിലെ അദ്ദേഹത്തിന്റെ പഠനകാലത്തെക്കുറിച്ചും ഓക്സ്ഫഡിൽ അദ്ദേഹം താമസിച്ചിരുന്ന കൗളി സന്യാസഭവനത്തെക്കുറിച്ചുമൊക്കെ അങ്ങനെ എനിക്ക് കൂടുതൽ അറിയുവാൻ ഇടയായി. പിൽക്കാലത്ത് അദ്ദേഹം കഠിനമായി ക്യാൻസർ രോഗബാധിതനാവുകയും മരണത്തിന്റെ വക്കിൽ നിന്നും ജീവനിലേക്കു തിരിച്ചുവരികയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ ആത്മീയ നിലപാടുകൾ കൂടുതൽ കൂടുതൽ ആഴമുള്ളതായിത്തീർന്നു. സെമിനാരിയിലെ പഠനശൈലി, സെറാമ്പൂരുമായുള്ള ബന്ധം തുടങ്ങിയ കാര്യങ്ങളിൽ ഞങ്ങൾ ഒരേ അഭിപ്രായക്കാരായിരുന്നില്ല. അദ്ദേഹം എന്നെ ചിലപ്പോൾ പരസ്യമായി വിമർശിക്കുകയും ചെയ്യുമായിരുന്നു. എങ്കിലും അത് ഞങ്ങളുടെ സൗഹൃദത്തെ ഒരിക്കലും ഉലച്ചില്ല. അദ്ദേഹത്തിന്റെ സന്യാസജീവിതചര്യയും അനുഷ്ഠാന വിശുദ്ധിയും എന്നെ കൂടുതൽ കൂടുതൽ ആകർഷിച്ചുകൊണ്ടിരുന്നു.

തിരുമേനിയുടെ ജീവിതത്തിന്റെ അവസാന മാസങ്ങളിൽ ഒരിക്കൽ പാമ്പാടി ദയറായിൽ ഞാൻ കാണാൻ ചെന്നപ്പോൾ എന്നെ വിളിച്ച് പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു: 'ദയറായിൽ (ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ) വന്ന് കുട്ടികൾക്ക് ക്ലാസ്സെടുക്കണം." ഞാൻ ചിരിച്ചുകൊണ്ട്, "തിരുമേനി ഉള്ളപ്പോൾ ഞാൻ എന്ത് ക്ലാസ്സെടുക്കാനാണ്?" എന്നു ചോദിച്ചു. "അല്ല, വരണം" എന്ന് നിർബന്ധമായി പറഞ്ഞു. വീണ്ടും അദ്ദേഹം അന്തരിക്കുന്നതിന് ഏതാനും ദിവസം മുമ്പ് കോട്ടയത്തെ ആശുപത്രിയിൽ ഡയാലിസിസ് ചെയ്യുമ്പോൾ കാണാൻ ചെന്ന എന്നോട് വീണ്ടും അദ്ദേഹം ഇക്കാര്യം ആവർത്തിച്ചു പറഞ്ഞു. എനിക്ക് അതിന്റെ അർത്ഥം പൂർണ്ണമായി മനസ്സിലായില്ല. ഞാൻ ക്ലാസ്സെടുക്കാൻ പോയുമില്ല.

2014-ൽ 'സോപാന ഓർത്തഡോക്സ് അക്കാദമി' എന്ന പേരിൽ ഒരു ഓൺലൈൻ പ്രോഗ്രാം നടത്തുന്നതിനെക്കുറിച്ച് അന്തരിച്ച പ. പൗലോസ് ദ്വിതീയൻ ബാവായോട് ഞാൻ സൂചിപ്പിക്കയും ചില രൂപരേഖകൾ കുറിച്ചു കൊടുക്കുകയും ചെയ്തു. അദ്ദേഹം അത് സന്തോഷപൂർവ്വം സ്വീകരിക്കുകയും ആലോചിച്ച് അനുവാദം നൽകുകയും ചെയ്തു. ഓർത്തഡോക്സ് വേദശാസ്ത്രം, ആദ്ധ്യാത്മികത എന്നിവയ്ക്ക് സമകാലിക സാമൂഹ്യ-സാംസ്കാരിക ധാരകളുമായി സംവദിക്കുന്നതിന് ഒരു വേദി ഉണ്ടാക്കുക എന്നുള്ളതായിരുന്നു സോപാന അക്കാദമിയുടെ ഉദ്ദേശ്യങ്ങളിൽ ഒന്ന്. ഇതൊരു ഓൺലൈൻ പ്രോഗ്രാമായതുകൊണ്ട് കെട്ടിടമൊന്നും വേണ്ട, virtual space മതിയാകും എന്നായിരുന്നു ചിന്തിച്ചിരുന്നത്. അപ്പോൾ ഇതറിഞ്ഞ് ബസേലിയോസ് ദയറായിൽ നിന്ന് വളരെ ഉദാരപൂർവ്വമായ ഒരു നിർദ്ദേശം വന്നു, സോപാന അക്കാദമിക്കും അതിനാവശ്യമായ ഒരു നല്ല വേദശാസ്ത്ര ലൈബ്രറിക്കും ആവശ്യമായ കെട്ടിട സൗകര്യം തൽക്കാലം ദയറായിൽ നിന്നു നൽകാമെന്നും സോപാനയുടെ പ്രോഗ്രാമിന് അത്യാവശ്യമായ കൈത്താങ്ങൽ നൽകാമെന്നുമായിരുന്നു നിർദ്ദേശം. എല്ലാ മാസത്തിലും ദയറായിൽ ധ്യാനിക്കാൻ പോയിരുന്ന ബാവാ തിരുമേനിക്ക് അത് വളരെ സന്തോഷമായി. മാത്രമല്ല, മാർ ഈവാനിയോസ് തിരുമേനി ജീവിച്ചിരുന്ന കാലത്ത് ദയറായിൽ ഒരു ഓർത്തഡോക്സ് പഠനകേന്ദ്രം ഉണ്ടാവണമെന്ന് അദ്ദേഹം വളരെ ആഗ്രഹിച്ചിരുന്നു. അത് ദയറായിലെ അംഗങ്ങൾക്ക് അറിയാമായിരുന്നു. അതുകൊണ്ട് തിരുമേനിയുടെ പ്രാർത്ഥന സോപാന അക്കാദമിക്ക് എപ്പോഴും പ്രചോദനമാണ് എന്ന് നന്ദിയോടെ ഓർക്കുന്നു.

വൈദികസെമിനാരിയിൽ ദീർഘകാലം അദ്ധ്യാപകനായും വാർഡനായും പ്രവർത്തിച്ച കാലത്തെല്ലാം തിരുമേനി വളരെയേറെ ശ്രദ്ധിക്കുകയും പരിപാലിക്കുകയും ചെയ്തതാണ് സെമിനാരിയുടെ പൂന്തോട്ടം.

അന്നൊക്കെ സാമ്പത്തികമായി വളരെ ബുദ്ധിമുട്ടിൽ കഴിഞ്ഞിരുന്ന സെമിനാരിക്ക് ഗാർഡനുവേണ്ടി കാര്യമായ ഒരു തുക മാറ്റിവയ്ക്കാൻ പ്രയാസമായിരുന്നു. പ്രിൻസിപ്പൽ എന്ന നിലയിൽ ഞാനും ഇക്കാര്യത്തിൽ ധർമ്മസങ്കടത്തിലായിട്ടുണ്ട്. എന്നാൽ തിരുമേനി ഉദാരമതികളായ പല സ്നേഹിതന്മാരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് ആ പൂന്തോട്ടം മനോഹരമാക്കി. കോട്ടയത്തെ സ്ഥാപനങ്ങളിൽ വച്ച് ഏറ്റവും നല്ല പൂന്തോട്ടത്തിനുള്ള പുരസ്ക്കാരം പല തവണ സെമിനാരി നേടിയിട്ടുണ്ട്. നല്ല സന്യാസിയായിരുന്ന മാർ ഈവാനിയോസ് തിരുമേനിയും പൂന്തോട്ടവുമായുള്ള ആത്മബന്ധത്തെ അല്പം വിശകലനം ചെയ്യാനാണ് ഈ ചെറു പുസ്തകത്തിൽ ശ്രമിക്കുന്നത്. ക്രിസ്തീയ ലാവണ്യവിചാരവും (Christian Aesthetics) സന്യാസ ജീവിതദർശനവും തമ്മിൽ പുരാതനമായൊരു ബന്ധമുണ്ട്. സന്യാസിയായിരുന്ന തിരുമേനിയുടെ ജീവിതദർശനത്തെ അടിസ്ഥാനമാക്കിയാണ് ചില കാര്യങ്ങൾ ഇവിടെ പറയുന്നത്. തിരുമേനിയുടെ മരണാനന്തരം ദയറായിൽ നിന്നു പ്രസിദ്ധീകരിച്ച പുസ്തകത്തിൽ ഇത് ലേഖനമായി ചേർത്തിട്ടുണ്ട്.

തിരുമേനിയുടെ ഉത്തമശിഷ്യനായി ദയറായിൽ ജീവിച്ച് ഇപ്പോൾ ഇടുക്കി ഭദ്രാസന അദ്ധ്യക്ഷൻ ആയിരിക്കുന്ന സഖറിയാ മാർ സേവേറിയോസ് തിരുമേനി സ്നേഹപൂർവ്വം ഒരു മുൻകുറിപ്പ് എഴുതിയിരിക്കുന്നു. സോപാന അക്കാദമിയുടെ അസോസിയേറ്റ് ഡയറക്ടർ ഡോ. ബിജേഷ് ഫിലിപ്പച്ചൻ, ബസേലിയോസ് ദയറായുടെ ഇപ്പോഴത്തെ സുപ്പീരിയർ മാത്യൂസ് ജോൺ റമ്പാച്ചൻ (മാത്തുക്കുട്ടി അച്ചൻ), സോപാന അക്കാദമിയുടെ കോ-ഓർഡിനേറ്ററായി പ്രവർത്തിക്കുന്ന ജസ്സൻ അച്ചൻ, ഇത് പ്രസിദ്ധീകരിക്കാൻ വേണ്ട കാര്യങ്ങൾ ചെയ്ത ജോയ്സ് തോട്ടയ്ക്കാട് എന്നിവരോട് നന്ദി അറിയിക്കുന്നു.

ഫാ. കെ. എം. ജോർജ്
(ഡയറക്ടർ,
സോപാന ഓർത്തഡോക്സ് അക്കാദമി)

ദേവലോകം
ഉയിർപ്പു പെരുന്നാൾ 2024

# ഗീവർഗീസ് മാർ ഈവാനിയോസ് (1940–2013)

ഓതറ കീയേത്ത് കുടുംബത്തിൽ 1940-ൽ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസാനന്തരം കൊല്ലം ഫാത്തിമ മാതാ നാഷണൽ കോളജിൽനിന്ന് ബി.എസ്.സി. പാസായി. തുടർന്ന് ഇംഗ്ലണ്ടിലെ മാൻസ്ഫീൽഡ് കോളജിൽനിന്ന് എബ്രായഭാഷയിലും, സുറിയാനിയിലും എം.എ. ബിരുദം നേടി. ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ നിന്ന് ക്രിസ്തീയ വേദശാസ്ത്രത്തിൽ മാസ്റ്റർ ബിരുദം കരസ്ഥമാക്കി. സംസ്കൃതവും ലത്തീനും പഠിച്ചു. 1971 മുതൽ 2013 വരെ ഓർത്തഡോക്സ് സെമിനാരിയിൽ അദ്ധ്യാപകനായിരുന്നു.

1963 മാർച്ചിൽ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്ന് ശെമ്മാശപട്ടവും 1973 ഡിസംബറിൽ കശ്ശീശാസ്ഥാനവും സ്വീകരിച്ചു. കാരാപ്പുഴ ചാപ്പലിൽ വികാരിയായിരുന്നു. 1979-ൽ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്ന് റമ്പാൻ സ്ഥാനം ഏറ്റു. 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് എപ്പിസ്കോപ്പായായി. 1985 ഓഗസ്റ്റ് 1 മുതൽ 2013 വരെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്നു. ആദ്യം ഈരയിൽകടവിലും പിന്നീട് എം.ഡി. കാമ്പസിലും ഭദ്രാസനാസ്ഥാനം ഉണ്ടാക്കി.

ഞാലിയാകുഴി ക്രിസ്ത്യൻ സെന്ററിനോടു ചേർന്ന മാർ ബസേലിയോസ് ദയറാ, ഭദ്രാസന ആസ്ഥാനമായ കോട്ടയം കെ.എം.ജി. സെന്റർ, പാമ്പാടി സെന്റ് മക്രീന കോൺവെന്റ് മുതലായവയുടെ സ്ഥാപകനായ ഇദ്ദേഹം ഒരു ധ്യാനഗുരുവും പരിസ്ഥിതിസ്നേഹിയും ഓർത്തഡോക്സ് വിശ്വാസ അനുഷ്ഠാനങ്ങളുടെ ശക്തനായ വക്താവുമായിരുന്നു. ആത്മീയ ജീവിതവുമായി ബന്ധപ്പെട്ട മൂന്നു പുസ്തകങ്ങളും നിരവധി ലേഖനങ്ങളും രചിച്ചിട്ടുണ്ട്.

വൈദിക സെമിനാരി വാർഡനായി ദീർഘനാൾ പ്രവർത്തിച്ചു. വൈദിക സംഘം, ബസ്ക്യാമാ അസോസിയേഷൻ, പ്രാർത്ഥനായോഗം, ബാലസമാജം എന്നിവയുടെ പ്രസിഡന്റായിരുന്നു. 2013 ഏപ്രിൽ 12-ന് കാലം ചെയ്തു. ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ കബറടക്കി.

# ഒരു സന്യാസിയുടെ സൗന്ദര്യ ദർശനം

ആദരണീയനായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയെക്കുറിച്ച് വളരെയേറെ കാര്യങ്ങൾ അദ്ദേഹത്തിന്റെ സഹപ്രവർത്തകരും ശിഷ്യരുമായ ഞങ്ങൾക്ക് പറയാനുണ്ട്. എങ്കിലും രണ്ടു മൂന്നു ചെറിയ കാര്യങ്ങൾ മാത്രം പറഞ്ഞുകൊള്ളട്ടെ.

ഒന്നാമതായിട്ട്, നമ്മുടെ മലങ്കരസഭയിലെ സന്യാസപ്രസ്ഥാനത്തിന് ഒരു പുതിയ മുഖവും പുതിയ ശൈലിയും അദ്ദേഹം നൽകി എന്നുള്ളതാണ്. ബാഹ്യ ലോകത്തിൽ എപ്പോഴും നിരവധി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ഒരു സന്യാസശൈലിയിൽ നിന്നു വിട്ട് ധ്യാനത്തിലും പ്രാർത്ഥനയിലും വേദപഠനത്തിലും നമസ്ക്കാരത്തിലും കുമ്പിടീലിലുമൊക്കെ വേരൂന്നിയ ഒരു പൗരസ്ത്യശൈലിയാണ് അദ്ദേഹം 'തട്ടിൻപുറം' എന്ന കുന്നിൻപുറത്ത് ആരംഭിച്ചത്. അത് വളരെ ഫലപ്രദമായിത്തീർന്നു കൊണ്ടിരിക്കുന്നു എന്ന് അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ നിന്നും നമുക്ക് മനസ്സിലാക്കാം. അതുകൊണ്ട് മലങ്കരസഭ വളരെ ആദരപൂർവ്വം, ശ്രദ്ധാപൂർവ്വം പരിഗണിക്കേണ്ട ഒരു സന്യാസശൈലി അദ്ദേഹം ഇവിടെ ആരംഭിച്ചു.

രണ്ടാമതായിട്ട്, വൈദികസെമിനാരിയിൽ 25 വർഷത്തോളം അദ്ദേഹം പൂന്തോട്ടത്തിന്റെ ചുമതല സ്വയം ഏറ്റെടുത്തു. പഴയ പാരമ്പര്യമനുസരിച്ച്, എല്ലാ സന്യാസാശ്രമങ്ങളിലും ഒരു പൂന്തോട്ടം ഉണ്ടായിരിക്കണം. പൂക്കളും കായ്കളുമുള്ള ഒരു തോട്ടം. ഇതു പറുദീസായുടെ അടയാളമായതുകൊണ്ടാണ് അങ്ങനെ നിർബന്ധമായിട്ട് ഒരു പാരമ്പര്യം ഉണ്ടായത്. പറുദീസയിലേക്ക് നമ്മെ തിരിച്ചുകൊണ്ടുപോകുന്നതിന്റെ, ഒരു പ്രക്രിയയുടെ ഭാഗമായിട്ടാണ് സന്യാസജീവിതത്തെ കണ്ടത്. നമ്മുടെ തിരുമേനിയും, പഴയസെമിനാരിയിലും ഇവിടെയും ആ തോട്ടത്തിന്റെ കാര്യത്തിൽ അങ്ങേയറ്റം ശ്രദ്ധ പുലർത്തി.

മൂന്നാമതായിട്ട്, അദ്ദേഹത്തിന്റെ സഹാനുഭൂതി. അദ്ദേഹം വളരെ ദേഷ്യപ്പെടുന്ന ആളായിരുന്നു എന്ന് പലർക്കുമറിയാം. പക്ഷേ, ആ

ദേഷ്യത്തിന്റെ പുറകിൽ വളരെ സ്നേഹവും യഥാർത്ഥമായ സഹാനുഭൂതിയും ഉണ്ടായിരുന്നു. സന്യാസിമാർക്ക് അവശ്യമായി ഉണ്ടായിരിക്കേണ്ട മനുഷ്യസ്നേഹവും പ്രകൃതിസ്നേഹവും സർവ്വ ജീവജാലങ്ങളോടുള്ള സ്നേഹവും അദ്ദേഹത്തിൽ വളരെ ശക്തമായി ഉണ്ടായിരുന്നു. അതും നമ്മൾ ശ്രദ്ധിക്കേണ്ട ഒരു പാരമ്പര്യമാണ്. അദ്ദേഹത്തിന്റെ ശിഷ്യനായിരിക്കാൻ, ക്ലാസ്സിലിരുന്ന് പഠിക്കാൻ എനിക്ക് അവസരം കിട്ടിയില്ല. പക്ഷേ, ഒരു ആത്മീയ ശിഷ്യനായി, സ്നേഹിതനായി താമസിക്കുവാൻ ദൈവം അവസരം തന്നു. അദ്ദേഹം നമുക്കു നൽകിയ നല്ല മാതൃക സഭയ്ക്ക് ഒരു പുതിയ ജീവിതശൈലിയും ഉത്തേജനവും നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

തിരുമേനിയുടെ ജീവിത ദർശനത്തിന്റെ അടിസ്ഥാനത്തിൽ ഈ ചെറു രചനയെ മൂന്നു ഭാഗങ്ങളായി തിരിക്കുന്നു.

1. പറുദീസാ എന്ന തോട്ടവും സന്യാസിയുടെ പൂന്തോട്ടവും.

2. സന്യാസപ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും.

3. സൃഷ്ടിയുടെ സമഗ്ര സൗന്ദര്യം - ഓർത്തഡോക്സ് ക്രിസ്തീയ സൗന്ദര്യ ദർശനത്തിന്റെ രൂപരേഖകൾ.

# 1

# പറുദീസാ എന്ന തോട്ടവും സന്യാസിയുടെ പൂന്തോട്ടവും

ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ഏതാണ്ട് കാൽനൂറ്റാണ്ടോളം പഴയസെമിനാരിയിലെ പൂന്തോട്ടത്തിന്റെ ചുമതല സ്വയം ഏറ്റെടുത്തിരുന്ന കാര്യം സൂചിപ്പിച്ചല്ലോ. അക്കാലത്ത് സെമിനാരിയിൽ പഠിച്ചിരുന്ന വിദ്യാർത്ഥികളിൽ ഒരു നല്ല പങ്കും തിരുമേനിയുടെ പൂന്തോട്ടപ്പണിയിൽ 'മനസ്സോടും മനസ്സു കൂടാതെയും' പങ്കെടുക്കാൻ നിർബന്ധിതരായിരുന്നു. പലർക്കും അതൊരു നല്ല ഓർമ്മയായിട്ടുണ്ടാവാം. ചിലർക്കൊക്കെ ഒരു നിർബന്ധിത ജോലിയുടെ കയ്പുരസം കലർന്ന ഓർമ്മയുമാവാം. വാർധനായിരുന്ന തിരുമേനിയുടെ സ്നേഹവും അനുഭാവവും സമ്പാദിക്കാൻ തോട്ടപ്പണിയെ ഉപകരണമാക്കിയവരുമുണ്ട്. സാധാരണ ചെടികളോടൊപ്പം വില കൂടിയ ചില ഇനങ്ങളും ചട്ടിയിൽ വളർത്തുകയും, ചിലതൊക്കെ പുറത്തുനിന്നു വരുന്ന സൗന്ദര്യബോധമുള്ള ചിലരുടെ സവിശേഷ പരിചരണത്താൽ ചട്ടിയോടെ അപ്രത്യക്ഷമാവുകയും ചെയ്തിരുന്നു! സ്വന്തം കൈയിൽ നിന്നെടുത്തും പലരോടും പിരിച്ചും, ഏതാണ്ട് 6 ലക്ഷത്തോളം രൂപയെങ്കിലും സെമിനാരി പൂന്തോട്ടത്തിനുവേണ്ടി ചിലവാക്കിയിട്ടുണ്ടാവുമെന്ന് തിരുമേനി തന്നെ ഒരിക്കൽ പറഞ്ഞതോർക്കുന്നു. ചില വർഷങ്ങളിൽ കോട്ടയത്തെ ഹോർട്ടി കൾച്ചറൽ സൊസൈറ്റിയുടെ മത്സരത്തിൽ തിരുമേനിയുടെ തോട്ടം ഒന്നാം സമ്മാനം വാങ്ങിയിട്ടുണ്ട്. തിരുമേനി പിൽക്കാലത്ത് ആരംഭിച്ച മാർ ബസേലിയോസ് ദയറായിലും പൂക്കൾക്കും ചെടികൾക്കും പ്രത്യേക സ്ഥാനം നൽകിയിരുന്നു. ഉത്തമമായ സന്യാസജീവിതം നയിക്കാൻ ആഗ്രഹിച്ച ഈവാനിയോസ് തിരുമേനിക്ക് സ്വതസിദ്ധമായി ലഭിച്ചതാണ് പൂന്തോട്ടത്തോടും പക്ഷിമൃഗാദികളോടുമുള്ള സ്നേഹവും കാരുണ്യവും. ഇതിന് ചില സവിശേഷാർത്ഥങ്ങളുണ്ട്. തോട്ടവും സന്യാസവും മനുഷ്യ ഭാഗധേയവും തമ്മിലുള്ള ചില പ്രതീകാത്മക ബന്ധങ്ങൾ സൂചിപ്പിക്കട്ടെ:

a) ക്രിസ്തീയ സന്യാസപ്രസ്ഥാനത്തിൽ പുരാതനകാലം മുതൽക്കേ നിലനിന്നിരുന്ന ഒരു പൂന്തോട്ട സങ്കൽപ്പമുണ്ട്. നമ്മുടെ നാലുകെട്ടു പോലെ പണിത ഒരു ആശ്രമത്തിന്റെ നടുമുറ്റത്ത് അവശ്യമായും പൂക്കളും കായ്കളുമുള്ള ചെടികളുണ്ടായിരിക്കണം; ആ തോട്ടത്തിന്റെ മദ്ധ്യത്തിൽ ഒരു ഫൗണ്ടൻ (ഉറവ) ഉണ്ടായിരിക്കണം.

*"അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി. കാണ്മാൻ ഭംഗി യുള്ളതും തിന്മാൻ നല്ല ഫലമുള്ളതുമായ ഓരോ വൃക്ഷങ്ങളും തോട്ട ത്തിന്റെ നടുവിൽ ജീവവൃക്ഷവും നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷവും യഹോവയായ ദൈവം നിലത്തുനിന്ന് മുളപ്പിച്ചു. തോട്ടം നന പ്പാൻ ഒരു നദി ഏദനിൽ നിന്ന് പുറപ്പെട്ടു.."* (ഉൽപ്പത്തി 2:8-10). ഇതാണ് തോട്ടത്തിന്റെ ഉൽപ്പത്തി മാതൃക.

b) തോട്ടം എന്ന വാക്കാണ് പറുദീസ (paradise) ആയി വ്യവഹരിക്ക പ്പെട്ടത്. ഇതൊരു പേർഷ്യൻ വാക്കിന്റെ തൽഭവമാണ്. മനുഷ്യൻ പാപം ചെയ്യുന്നതിന് മുമ്പുള്ള അവസ്ഥയാണ് പറുദീസ. അവിടെ ദൈവവും മനുഷ്യനുമായി മറയൊന്നുമില്ല. മനുഷ്യന് യാതൊരുവിധ ലജ്ജയും ഭയ വുമില്ല. പൂർണ്ണ സുതാര്യതയും സംസർഗ്ഗവുമാണ്. പക്ഷിമൃഗാദികളും ചെടികളും വൃക്ഷങ്ങളുമെല്ലാം മനുഷ്യനുമായി സമ്പൂർണ്ണ സൗഹൃദ ത്തിലാണ്. സന്തോഷത്തിന്റെയും നിഷ്കളങ്കമായ സ്നേഹത്തിന്റെയും പരസ്പര വിശ്വാസത്തിന്റെയും പര്യായമാണ് പറുദീസ.

c) മനുഷ്യന് തന്റെ അനുസരണക്കേട് മൂലം നഷ്ടപ്പെട്ടുപോയ ഈ പറുദീസയെ തിരിച്ചുകൊണ്ടുവരികയാണ് സന്യാസത്തിന്റെ ലക്ഷ്യം എന്ന് പല പിതാക്കന്മാരും വ്യാഖ്യാനിച്ചു. അതുകൊണ്ട് ദൈവേഷ്ടം തിരിച്ചറിഞ്ഞ്, പൂർണ്ണമായും അതിന് സ്വയം വിധേയപ്പെടുത്തുകയാണ് സന്യാസിയുടെ ജീവിതവ്രതം (അനുസരണവ്രതം).

d) അതുപോലെ തന്നെ ഇന്ദ്രിയങ്ങളെ സംയമനം ചെയ്ത്, ആദ്യ മനു ഷ്യനായ ആദമിന് പാപകാരണമായിത്തീർന്ന അത്യാഗ്രഹത്തെ നിയ ന്ത്രിക്കുകയെന്നത് സന്യാസസാധനയാണ്. "സ്വർഗ്ഗത്തിൽ മാലാഖമാ രെപ്പോലെ"യാണ് സന്യാസി. "വിവാഹം ചെയ്യുകയോ വിവാഹത്തിന് കൊടുക്കപ്പെടുകയോ ചെയ്യാതെ" ജനിമൃതികളുടെ ചങ്ങല പൊട്ടിച്ച് ലോകത്തെ മറികടക്കുകയാണ് സന്യാസമാർഗ്ഗം (ബ്രഹ്മചര്യം).

e) പറുദീസയുടെ ഫലസമൃദ്ധിയിൽ നിന്നും തള്ളപ്പെട്ട ആദം വരൾ ച്ചയും അതിവൃഷ്ടിയും ദാരിദ്ര്യവും ഇല്ലായ്മയുമുള്ള ഭൂമിയിലേക്കാണ് വന്നത്. ഇവിടെ നമ്മുടെ വിഭവശേഷിയെ നാം വളരെ മിതമായി ഉപ

യോഗിക്കുകയും നീതിബോധത്തോടെ എല്ലാവർക്കുമായി പങ്കുവയ്ക്കുകയും പൊതുനന്മയ്ക്കുവേണ്ടി ഓരോരുത്തരും അദ്ധ്വാനിക്കുകയും ചെയ്യണം. ഈ മാതൃക എല്ലാവർക്കും വേണ്ടി ഏറ്റെടുത്താണ് സന്യാസിയുടെ ജീവിതചര്യ (ദാരിദ്ര്യവ്രതം).

f) തോട്ടത്തിനുള്ളിലാണ് ഇതെല്ലാം നടക്കേണ്ടത്. തോട്ടം ഇവിടെ ചരിത്രത്തിന്റെയും മനുഷ്യായുസ്സിന്റെയും പ്രതീകമാണ്. സന്യാസി തന്റെ വ്രതങ്ങൾ അനുഷ്ഠിച്ച് വിശുദ്ധ ജീവിതം നയിക്കുന്നത് ലോകചരിത്രത്തിനുള്ളിൽ, തന്റെ ആയുസ്സു മുഴുവൻ ഉപയോഗിച്ചാണ് എന്നു സാരം. ദൈവം സൃഷ്ടിച്ച ലോകത്തെ നിഷേധിച്ചും തിരസ്ക്കരിച്ചുമല്ല, അതിനെ അനുഗ്രഹിച്ചും രൂപാന്തരപ്പെടുത്തിയുമാണ്. പറുദീസ എന്നത് നാം കൈവരിക്കേണ്ട ആദർശലോകത്തിന്റെ അടയാളമാണ്. ദൈവസൃഷ്ടിയുടെ സംശുദ്ധവും കളങ്കരഹിതവുമായ അവസ്ഥയാണത്.

g) തോട്ടം (പറുദീസ) നമ്മുടെ ഭൂമിയിലെ ആവാസവ്യവസ്ഥയുടെ (Eco-system) പ്രതീകമായും എടുക്കാം. മനുഷ്യനുൾപ്പെടെ എല്ലാ ജീവജാലങ്ങളും പരസ്പരം പരിപോഷിപ്പിച്ചും സഹകരിച്ചും സമ്യക്കായ ബന്ധത്തിൽ കഴിയുന്നതാണ് ആരോഗ്യകരമായ ആവാസ വ്യവസ്ഥയുടെ അടയാളം. തങ്ങൾക്ക് പേരിട്ടു കിട്ടുവാൻ പറുദീസയിൽ സ്നേഹപൂർവ്വം ആദമിനെ മുട്ടിയുരുമ്മി നിൽക്കുന്ന (ഉൽ. 2:19–20) സിംഹവും കടുവയുമൊക്കെ ആദമിന്റെ വീഴ്ചയ്ക്കു ശേഷം ഹിംസ്രജന്തുക്കൾ എന്നാണ് ഭൂമിയിൽ വിളിക്കപ്പെട്ടത്. മനുഷ്യനെയുള്ള "പേടിയും നടുക്കവും ഭൂമിയിലെ സകല മൃഗങ്ങൾക്കും ആകാശത്തിലെ എല്ലാ പറവകൾക്കും സകല ഭൂചരങ്ങൾക്കും സമുദ്രത്തിലെ സകല മത്സ്യങ്ങൾക്കും ഉണ്ടാകും" (ഉൽ. 9:2). എത്ര ഭീകരമായ അവസ്ഥയാണിത്! മനുഷ്യനാണ് ഭീകരത സൃഷ്ടിച്ച് മൃഗങ്ങളിൽ പേടിയും നടുക്കവും ആക്രമണവാസനയും സൃഷ്ടിച്ചത്.

പറുദീസയിലേക്ക് പിൻമടങ്ങാൻ ആഗ്രഹിക്കുന്ന സന്യാസി എല്ലാ പക്ഷിമൃഗാദികളോടും ഇണങ്ങുന്നു. പഴയ സൗഹൃദം തിരിച്ചെടുക്കുന്നു. മനുഷ്യന്റെ ശരീരഗന്ധം അടിച്ചാൽ സ്വരക്ഷയ്ക്കു വേണ്ടി മുരളുകയും അക്രമോൽസുകരാകുകയും ചെയ്യുന്ന മൃഗങ്ങൾ, സാത്വികനായ മനുഷ്യന്റെ അടുത്തു വന്നു കൂട്ടുകൂടുന്നു. നിനവേയിലെ വിശുദ്ധനായ ഇസഹാക്ക് (ഏഴാം നൂറ്റാണ്ട്) പറഞ്ഞതുപോലെ, വീഴ്ചയ്ക്കു മുമ്പ് ആദമിന്റെ ശരീരഗന്ധം എല്ലാ പക്ഷിമൃഗാദികളെയും ആകർഷിക്കുന്ന സാന്ത്വനപൂർണ്ണമായ, സൗഹൃദത്തിന്റെ സുഗന്ധമായിരുന്നു. വിഴ്ചയ്ക്കു ശേഷം അവന്റെ ശരീരഗന്ധം എല്ലാ ജീവികളെയും ഭയപ്പെടുത്തുകയും അകറ്റുകയും ചെയ്യുന്ന ദുർഗന്ധമായി മാറി (ഇതു പുറത്ത് അറിയാതിരിക്കാ

നാണ് നാം പെർഫ്യൂമുകളും ഡിയഡോറന്റുകളും സമൃദ്ധിയായി ശരീരത്തിൽ അടിക്കുന്നത്. പക്ഷേ, മൃഗങ്ങളെ അതു കൂടുതൽ വിറളി പിടിപ്പിക്കും. കാരണം അത് കാപട്യത്തിന്മേൽ കാപട്യമാണ്. നല്ല സന്യാസപാരമ്പര്യത്തിൽ കൃത്രിമമായ സുഗന്ധം ശരീരത്തിൽ വരുത്തുന്നത് നിഷിദ്ധമാണ്. കുളിയും മറ്റും ഉപേക്ഷിച്ചിരുന്നവരുമുണ്ട്. ദസ്തയേവ്സ്കിയുടെ 'കാരമസോവ് സഹോദരന്മാരി'ലെ ഫാദർ സോസിമയെപ്പോലെ, മരിച്ചാലും നിലനിൽക്കുന്ന ആന്തരിക സുഗന്ധമാണ് സന്യാസത്തിൽ പ്രധാനം).

h) തോട്ടത്തെ സംരക്ഷിക്കാനും അതിൽ ജോലി ചെയ്യാനുമുള്ള നിയോഗമാണ് മനുഷ്യന് ലഭിച്ചത്. മനുഷ്യനെ എല്ലാ ജീവജാലങ്ങളുടെയും മുമ്പിൽ സവിശേഷബുദ്ധിയുള്ള രാജകീയ പദവിയോടെയാണ് സൃഷ്ടിച്ചത്. ഈ പദവി ദുരുപയോഗപ്പെടുത്താതെ, ഭൂമിയാകുന്ന തോട്ടത്തെ കാത്തുസൂക്ഷിച്ച്, അതിനെ തന്റെ പ്രവർത്തനംകൊണ്ട് ഫലദായകമാക്കി, പാരിസ്ഥിതികമായ സന്തുലിതാവസ്ഥയിലും ജീവജാലങ്ങൾ തമ്മിലുള്ള പാരസ്പര്യത്തിലും നിലനിർത്താനാണ് മനുഷ്യനെ ദൈവം നിയമിച്ചാക്കിയത്. അതുകൊണ്ട് നല്ല സന്യാസി എപ്പോഴും പ്രകൃതിസ്നേഹിയായിരിക്കും. മനുഷ്യന്റെയും മൃഗങ്ങളുടെയും ആവാസവ്യവസ്ഥയ്ക്ക് യാതൊരു ദോഷവും ചെയ്യാൻ സന്യാസപാരമ്പര്യം അനുവദിക്കുന്നില്ല. ഇന്ത്യയിൽ ഋഷിമാരുടെ പർണ്ണശാലകളിലും ബുദ്ധവിഹാരങ്ങളിലും ഇതേ തത്ത്വമാണ് പിന്തുടരുന്നത്. സന്യാസിയായ അസ്സീസിയിലെ ഫ്രാൻസിസിന്റെയും മറ്റും പ്രകൃതിസ്നേഹം പ്രസിദ്ധമാണല്ലോ.

i) ക്രിസ്തീയ സന്യാസം ആദ്യകാലങ്ങളിൽ പച്ചപിടിച്ചത് ഈജിപ്തിലെയും മറ്റും ഊഷരഭൂമികളിലാണ്. മരുഭൂമി ഒരു വിരുദ്ധപ്രതീകമാണ്. ഒരു പുൽനാമ്പുപോലും മുളക്കാത്തിടത്താണ് പൂന്തോട്ടമുണ്ടാക്കാനുള്ള നിയോഗം സന്യാസിക്കു ലഭിക്കുന്നത്. അസാദ്ധ്യമെന്നു തോന്നുന്നൊരു വിളിയാണത്. പക്ഷേ, അതാണ് സന്യാസത്തിന്റെ വെല്ലുവിളി. ഒന്നുമില്ലായ്മയിൽ നിന്നുള്ള സൃഷ്ടിയാണ്. പാഴും ശൂന്യവുമായ ലോകത്തെ അതീവ സൗന്ദര്യമുള്ളതാക്കിത്തീർക്കുക. ദൈവരാജ്യത്തിന്റെ അടയാളമാണത്. പ്രവചന നിവൃത്തിയാണത്: "മരുഭൂമിയും വരണ്ട നിലവും ആനന്ദിക്കും. നിർജ്ജനപ്രദേശം ഉല്ലസിച്ചു പനിനീർപുഷ്പം പോലെ പൂക്കും. അതു മനോഹരമായി പൂത്ത് ഉല്ലാസത്തോടും ഘോഷത്തോടും കൂടി ഉല്ലസിക്കും..." (യശ. 35:1-2). ദൈവരാജ്യത്തിന്റെയും ദിവ്യതേജസ്സിന്റെയും അടയാളമാണ് പനിനീർപുഷ്പംപോലെ പൂത്ത് ഉല്ലസിക്കുന്ന മരുഭൂമി. ഈജിപ്തിലെ കോപ്റ്റിക് സഭയിലെ സന്യാസിമാർ അവരുടെ ആശ്രമങ്ങളിൽ അക്ഷരാർത്ഥത്തിൽ മരുഭൂമിയെ ഇങ്ങനെ പ്രഫുല്ലവും ഫലദായകവുമാക്കുന്നുണ്ട്. ഏറ്റവും ദുഷ്കരവും അസാദ്ധ്യവും എന്ന്

ലോകം കരുതുന്ന സാഹചര്യങ്ങളിലാണ് സന്യാസത്തിന്റെ ഹരിത ദൗത്യം നിർവ്വഹിക്കപ്പെടേണ്ടത്.

j) സന്യാസിയെക്കുറിച്ച് ഇവിടെ പറഞ്ഞ മിക്ക കാര്യങ്ങളും വ്യാപകമായ അർത്ഥത്തിൽ എല്ലാ മനുഷ്യരെക്കുറിച്ചും പറയാം. മനുഷ്യത്വത്തിന്റെ പൂർണ്ണ സാക്ഷാത്ക്കാരത്തിലേക്കുള്ള മനുഷ്യരാശിയുടെ തീർത്ഥാടനത്തിൽ സന്യാസി ഒരു മാതൃക ആകാൻ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു എന്നു മാത്രം. സന്യാസിയും സാധാരണ മനുഷ്യൻ തന്നെയാണ്. വേറിട്ടൊരു ജീവിയല്ല. പക്ഷേ നമ്മുടെ മനുഷ്യത്വം പൂർണ്ണമായിട്ടില്ല. ഇപ്പോഴും വളർന്നുകൊണ്ടേയിരിക്കുന്നു. ആ വളർച്ചയ്ക്ക് മുമ്പിൽ നടന്ന് ചൂട്ടുകാണിക്കാൻ നമുക്ക് ആളുകളെ ആവശ്യമുണ്ട്. ഈ ഭൂമിയിൽ മൊട്ടിടുന്ന എല്ലാ ജീവനെയും സ്നേഹവാത്സല്യങ്ങളോടെ പരിചരിച്ച് പരിപോഷിപ്പിക്കുന്ന ആരെയും സന്യാസി എന്നു വിളിക്കാം. അത് വിവാഹിതനോ അവിവാഹിതനോ, സാധാരണ വസ്ത്രമിടുന്നവനോ കാഷായ വേഷധാരിയോ ആരുമാകാം. ദൈവത്തിന്റെ സൃഷ്ടിയോടുള്ള, പ്രകൃതിയോടുള്ള ആഴമായ സഹഭാവവും കാരുണ്യവുമാണ് നമ്മുടെ മനുഷ്യത്വത്തെ പൂർത്തീകരിക്കുന്നത്. സന്യാസം ഇവിടെ ഒരു പ്രതീകമാണ്.

k) മനുഷ്യകേന്ദ്രിതമായ (anthropocentric) ഒരു ദർശനമാണ് ക്രിസ്തീയ പാരമ്പര്യം രൂപപ്പെടുത്തിയത് എന്നൊരു വിമർശനമുണ്ട്. സകല ജീവജാലങ്ങളുടെയും രാജാവായി, അവയുടെമേൽ വാഴുവാൻ ദൈവകല്പന ലഭിച്ചതുകൊണ്ട് മനുഷ്യൻ സകലത്തെയും അടക്കിവാഴുകയും പ്രകൃതിയുടെ ചൂഷണവും കൊല്ലുംകൊലയുമാണ് ആ അധികാരത്തിന്റെ കാതൽ എന്നു ധരിക്കുകയും ചെയ്തു. പാശ്ചാത്യസംസ്കാരമാണ് ഈ ധാരണയ്ക്ക് ആയുധകോപ്പുകളും ആശയസന്നാഹങ്ങളും ഒരുക്കിയത്. അറുപതു വർഷം മുമ്പെഴുതിയ Rachel Carson-ന്റെ നിശ്ശബ്ദവസന്തം (Silent Spring) എന്ന കൃതിയും പിന്നീടുണ്ടായ Lynn White ന്റെ പരിസ്ഥിതി പ്രതിസന്ധി (Ecologic Crisis) എന്ന പുസ്തകവും പാശ്ചാത്യ ധാരണയെ ഇക്കാര്യത്തിൽ വിമർശിച്ചു. സൃഷ്ടിയിൽ മനുഷ്യന് ദൈവം നൽകിയ പ്രാമുഖ്യത്തെ നിഷേധിക്കാതെയും വിസ്മരിക്കാതെയും, നമുക്കു പറയാനാവും, മനുഷ്യകേന്ദ്രിത വാദം (anthropocentrism) വളരെ പാളിപ്പോയിട്ടുണ്ടെന്ന്. ഇപ്പോഴത്തെ പരിസ്ഥിതി പ്രതിസന്ധിക്ക് ഒരളവുവരെ ഇത് കാരണമായിട്ടുണ്ടെന്ന് വിശകലനത്തിലൂടെ മനസ്സിലാക്കാം.

l) നരജന്മം ഏറ്റവും ശ്രേഷ്ഠമായ ജന്മമാണെന്ന് ഹൈന്ദവപാരമ്പര്യത്തിലും പറയുന്നുണ്ട്. ഇവിടെ ഇന്ത്യയിൽ അത് സർവ്വജീവജാലങ്ങളെയും മനുഷ്യവിരുദ്ധമാക്കുന്ന മനുഷ്യകേന്ദ്രിത വാദമായി മാറിയില്ല. എങ്കിലും നമ്മുടെ ഭാരത രാജ്യത്തു ഒരേ മനുഷ്യവർഗ്ഗത്തിനുള്ളിൽ

മേൽജാതികളും കീഴ്ജാതികളും തീണ്ടൽജാതികളുമായി അസംഖ്യം വേർപാടുകളുടെ നടുച്ചുവർ നാം തീർത്തു. ഈ സാഹചര്യത്തിൽ സന്യാസി തന്റെ പറുദീസ എന്ന ആദർശവും ജീവിതശൈലിയും മൂലം തെറ്റായ മനുഷ്യാഹന്തയെ തിരുത്തുകയും ഭിന്നതാബോധത്തിൽ നിന്ന്, സർവ്വത്തെയും ഉൾക്കൊള്ളുന്ന സാകല്യബോധത്തിലേക്ക് മനുഷ്യബോധത്തെ നയിക്കുകയും ചെയ്യണം. ഇത് സുബോധമാണ്. യേശുക്രിസ്തുവിലൂടെ നമുക്കു ലഭിക്കുന്ന പുതിയ മനുഷ്യത്വത്തിന്റെ പ്രകാശിതമായ ബോധമാണിത് (Enlightened Consciousness). വചനമായ ക്രിസ്തു പിതാവാം ദൈവത്തിന്റെ 'ബോധ'മാണ് എന്ന് നമ്മുടെ പ്രാർത്ഥനകളിൽ ആവർത്തിച്ചു പറയുന്നുണ്ട്. ദൈവത്തെ "ബോധങ്ങളുടെ ബോധം" എന്നും വിശേഷിപ്പിക്കുന്നു. ഇന്ത്യയിൽ ഇത് ചിത്സ്വരൂപനായ ദൈവമാണ്. സന്യാസി ഈ ബോധത്താൽ പ്രകാശിതനും ഈ സുബോധത്തിന്റെ പ്രചാരകനുമാണ് എന്നതാണ് സങ്കൽപ്പം.

m) മുമ്പ് ഒരവസരത്തിൽ എഴുതിയിട്ടുള്ളതാണെങ്കിലും, പൂന്തോട്ടവും സന്യാസവും പരിശുദ്ധ കന്യകമറിയാമും തമ്മിലുള്ള പ്രതീകാത്മകമായ ബന്ധവും ഇവിടെ എടുത്തു പറയേണ്ടതാണ്. ശലോമോന്റെ ഉത്തമഗീതത്തിൽ നന്നായി സംരക്ഷിക്കപ്പെടുന്ന ഒരു തോട്ടത്തെക്കുറിച്ചും അതിനുള്ളിൽ ഒരു നീരുറവയെക്കുറിച്ചും പറയുന്നുണ്ട്:

"എന്റെ സഹോദരി, എന്റെ കാന്ത
കെട്ടി അടച്ചിരിക്കുന്ന ഒരു തോട്ടം,
അടച്ചിട്ടിരിക്കുന്ന ഒരു നീരുറവും
മുദ്രയിട്ടിരിക്കുന്ന ഒരു കിണറും.
..............
നീ തോട്ടങ്ങൾക്ക് ഒരു നീരുറവും
വറ്റിപ്പോകാത്ത കിണറും
ലബാനോനിൽ നിന്ന് ഒഴുകുന്ന
ഒഴുക്കുകളും തന്നെ" (ഉത്തമഗീതം 4:12-15).

ഈ തോട്ടം പരിശുദ്ധ കന്യകയുടെ പ്രതിരൂപമായി വ്യാഖ്യാനിക്കപ്പെട്ടു. ജീവന്റെ ഉറവ കന്യകയിൽ നിന്നു ജനിച്ച കർത്താവായും. നമ്മുടെ നമസ്കാരത്തിൽ, "പൂട്ടിയതോട്ടമടച്ചോരുറ്റെന്നേവം ശ്ലേമൂൻ...." എന്നു ചൊല്ലുന്നത് ഇതിനെക്കുറിച്ചാണ്. പൗരസ്ത്യ പാരമ്പര്യത്തിലെ മിക്ക സന്യാസാശ്രമങ്ങളിലും ഈ സങ്കൽപ്പം വളരെ ശക്തമാണ്. ഓരോ ആശ്രമവും കന്യക മറിയാമിന്റെ പൂന്തോട്ടമായി കരുതപ്പെടുന്നു. സ്ത്രീവർഗ്ഗത്തിൽപെട്ട മൃഗങ്ങൾക്കുപോലും പ്രവേശനമില്ലാത്ത, മൗണ്ട് ആഥോസിലെ (ഗ്രീസ്) ആയിരത്തിലേറെ വർഷം പഴക്കമുള്ള സന്യാസ

റിപ്പബ്ലിക്ക് പോലും 'വിശുദ്ധ കന്യകയുടെ പൂന്തോപ്പ്' എന്നറിയപ്പെടുന്നു. മറിയാമെന്ന ഊഷരഭൂമിയിൽ നിന്ന് വിതയോ നനയ്ക്കലോ കൂടാതെ മുളച്ചുവന്ന ഔഷധച്ചെടിയായി കർത്താവിനെ വി. തക്സായിൽ വിശേഷിപ്പിക്കുന്നുണ്ടല്ലോ. മുമ്പ് സൂചിപ്പിച്ചതുപോലെ ഇത് വിരുദ്ധ പ്രതീകമാണെങ്കിലും, ഊഷരമായ ഭൂമി ഫലസമൃദ്ധമായിത്തീരുന്ന അനുഭവമായിട്ടാണ് കന്യകയിൽ നിന്ന് നിത്യജീവന്റെ ഉറവയായ ക്രിസ്തു ഉദയം ചെയ്യുന്നത്. അതുകൊണ്ട് ആശ്രമവളപ്പിനുള്ളിൽ തോട്ടവും അതിനുള്ളിൽ നീരുറവയും എന്നത് വളരെ അർത്ഥവത്തായ കാവ്യവേദശാസ്ത്ര സങ്കൽപ്പമാണ്. ഭൂമി മുഴുവൻ തോട്ടമായി സങ്കൽപ്പിച്ചാണ് ബനഡിക്റ്റയിൻ സന്യാസപ്രസ്ഥാനം യൂറോപ്പിൽ കൃഷി വിപ്ലവം സൃഷ്ടിച്ചത്.

പാശ്ചാത്യവും പൗരസ്ത്യവുമായ സന്യാസപ്രസ്ഥാനത്തിൽ ഇത് വളരെ ഫലപ്രദമായും പ്രായോഗികമായും ഉപയോഗിക്കപ്പെട്ടിട്ടുണ്ട്. ഇതൊരു ക്രിസ്തീയ സൗന്ദര്യദർശനമാണ്. നമ്മുടെ ലൗകിക സൗന്ദര്യദർശനത്തെ തിരുത്തുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്ന ഒന്നാണിത്. ഇൻഡ്യയിൽ ഓർത്തഡോക്സ് സൗന്ദര്യവിജ്ഞാനീയം (Aesthetics) നാം വികസിപ്പിക്കണം. കൂടുതൽ ചർച്ച ഈ വിഷയത്തിൽ വേണ്ടതാണ് (താമസിയാതെ പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്ന 'ക്രിസ്തീയ ലാവണ്യ വിചാരം' എന്ന പുസ്തകത്തിൽ ചില വിശദീകരണങ്ങളുണ്ട്).

# II

# സന്യാസ പ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും

ക്രിസ്തീയ സഭയിൽ കിഴക്കും പടിഞ്ഞാറും വികസിച്ച സന്യാസ പ്രസ്ഥാനത്തിന്റെ ദീർഘവും സങ്കീർണ്ണവുമായ ചിത്രം ഒരൊറ്റ ഫ്രെയിമിലാക്കി നോക്കിയാൽ, പെട്ടെന്ന് നമ്മുടെ ശ്രദ്ധയിൽ പെട്ടേക്കാവുന്ന ഏഴു തരം 'സ്നേഹ'ങ്ങളെക്കുറിച്ച് ആദ്യമേ സൂചിപ്പിക്കട്ടെ. ഈ 'സ്നേഹ'ങ്ങളെല്ലാം തമ്മിൽ ഗാഢമായി ബന്ധപ്പെട്ടതും പരസ്പരപൂരകങ്ങളുമാണ്. എങ്കിലും ചില കാലങ്ങളിലും ചില സ്ഥലങ്ങളിലും ചിലതിന് പ്രത്യേക ഊന്നൽ ലഭിക്കുന്നതായി കാണാം.

1. ദൈവത്തോടുള്ള സ്നേഹം (Love of God).
2. സഹോദരങ്ങളോടുള്ള സ്നേഹം (Love of Brethren).
3. സുവിശേഷത്തോടുള്ള സ്നേഹം (Love of Gospel).
4. പ്രകൃതിയോടുള്ള സ്നേഹം (Love of Nature).
5. അക്ഷരത്തോടുള്ള സ്നേഹം (Love of Letters).
6. പാവങ്ങളോടുള്ള സ്നേഹം (Love of the Poor).
7. മൗനത്തോടുള്ള സ്നേഹം (Love of Silence).

ഇതിൽ ഇവിടെ പ്രത്യേകമായി ചർച്ച ചെയ്യുവാൻ തിരഞ്ഞെടുത്തിരിക്കുന്ന വിഷയം "സന്യാസവും പ്രകൃതി സ്നേഹവും" (Love of Nature) ആണ്. മറ്റുള്ളവയെക്കുറിച്ച് തൽക്കാലം ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്നു.

## ദൈവസ്നേഹം (Love of God)

സന്യാസജീവിതത്തിന്റെ ആദിപ്രചോദനവും ആത്യന്തിക ലക്ഷ്യവും ദൈവസ്നേഹത്തെ സാക്ഷാത്ക്കരിക്കുകയാണ്. സന്യാസത്തിന്റെ എല്ലാ ഉത്തമമാനങ്ങളും ഉരുത്തിരിയുന്നത് ദൈവത്തോടുള്ള അചഞ്ച

ലമായ സ്നേഹത്തെ പൂർത്തീകരിക്കാനുള്ള ശ്രമത്തിലാണ്. ഇംഗ്ലീഷിൽ Quest for God എന്നു പറയാവുന്ന ആത്മാവിന്റെ ദിവ്യദാഹം നമ്മുടെ സ്രഷ്ടാവും ജീവന്റെ ഉറവയുമായ ദൈവത്തിനു വേണ്ടിയാണ്. ജീവിതത്തിൽ മറ്റുള്ള എല്ലാ അഭിലാഷങ്ങളേക്കാൾ അടിയന്തിരവും അനുപേക്ഷണീയവുമായി ഒരാൾ ഈ ദൈവാഭിലാഷത്തെ കരുതുമ്പോൾ അയാൾ സന്യാസിയാവുന്നു.

## സഹോദരസ്നേഹം (Love of Brethren)

ഒരു സന്യാസ സമൂഹത്തിൽ അംഗമായ സന്യാസിയുടെ ആത്മീയതയുടെ ആദ്യത്തെ ഉരകല്ല്, തന്നോടൊപ്പം ജീവിക്കുന്ന സഹോദരങ്ങളെ താൻ എങ്ങിനെ സ്നേഹിക്കുന്നു, കരുതുന്നു എന്നതിലാണ്. ഏകാന്ത ജീവിതത്തേക്കാൾ സന്യാസസമൂഹ ജീവിതത്തിന് വിശുദ്ധ പക്കോമിയോസും കൈസര്യയിലെ ബസേലിയോസും മറ്റും കൂടുതൽ പ്രാധാന്യം കൊടുത്തത് ഈ അടിസ്ഥാനത്തിലാണ്.

## സുവിശേഷത്തോടുള്ള സ്നേഹം (Love of the Gospel)

സുവിശേഷം ലോകം മുഴുവൻ പ്രചരിച്ചതിൽ സന്യാസ പ്രസ്ഥാനത്തിന് ആഴമായ പങ്കുണ്ട്. സുറിയാനിക്കാരും ഐറിഷ്കാരും ഗ്രീക്കുകാരുമായ ആദ്യകാല മിഷനറിമാർ സന്യാസപ്രസ്ഥാനത്തിന്റെ സന്താനങ്ങളായിരുന്നു. കൊളോണിയൽ കാലഘട്ടത്തിൽ, റോമൻ കത്തോലിക്കാ സഭ തുടങ്ങിവച്ച ആഗോള മിഷണറി പ്രസ്ഥാനം ഫാൻസിസ്ക്കൻ, ഡൊമിനിക്കൻ, കർമ്മലീത്താ, ജെസ്വിറ്റ് തുടങ്ങിയ സന്യാസ സമൂഹങ്ങളുടെ പ്രവർത്തനമായിരുന്നു. സന്യാസ ജീവിതത്തിന്റെ വിവിധ വശങ്ങളെ ആർദ്രവും ക്രിസ്തീയവുമാക്കിയത് കർത്താവായ യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന സുവിശേഷത്തോടുള്ള ആഴമായ സ്നേഹവും പ്രതിബദ്ധതയും ആയിരുന്നു.

## അക്ഷരത്തോടുള്ള സ്നേഹം (Love of Letters)

ജനസാമാന്യം ബഹുഭൂരിപക്ഷവും നിരക്ഷരരായിരുന്ന കാലത്ത് സന്യാസിമാർ അക്ഷരത്തിന്റെ ആത്മീയതയും അനശ്വരതയും (അക്ഷരം - ക്ഷരമില്ലാത്തത്, നാശമില്ലാത്തത്) കണ്ടെത്തി. ജീവന്റെ വചനം വ്യാഖ്യാനിക്കാനും ഉൽഘോഷിക്കാനും അക്ഷരത്തിന്റെ സഹായം തേടി. സഭയുടെ ആരാധനാക്രമങ്ങളും ഗീതങ്ങളും വേദപുസ്തക വ്യാഖ്യാനങ്ങളും എല്ലാം മുഖ്യമായും സന്യാസപ്രസ്ഥാനത്തിന്റെ സംഭാവനയാണ്. ആത്യന്തികമായി ഇത് വിജ്ഞാനത്തോടുള്ള സ്നേഹമായിരുന്നു. പശ്ചിമ യൂറോപ്യൻ വൈജ്ഞാനിക സംസ്ക്കാരത്തിന് അടിത്തറയിട്ടത് സന്യാസ സമൂഹങ്ങളാണ്.

### പാവങ്ങളോടുള്ള സ്നേഹം (Love of the Poor)

അതിഥി സൽക്കാരം (hospitality) എന്ന നന്മയെ മിക്ക സന്യാസി മാരും പ്രായോഗികമാക്കിയത് ദൈവമക്കളായ പാവങ്ങളെയും ഗതികെട്ട വരെയും സ്വന്തം കുടുംബമായി സ്വീകരിക്കുന്നതിലൂടെയാണ്. സഭയുടെ എല്ലാ സംഘടിതമായ ആതുരസേവനവും സന്യാസപ്രസ്ഥാനത്തിന്റെ പ്രചോദനഫലമാണ്.

### മൗനത്തോടുള്ള സ്നേഹം (Love of Silence)

ദൈവസ്നേഹത്തിന്റെ സാക്ഷാത്ക്കാരത്തിന് വിശാലമായ പശ്ചാത്ത ലമൊരുക്കിയത് ആഴമായ നിശബ്ദതയോടുള്ള ആഭിമുഖ്യമാണ്. വാക്കു കൾ ഉച്ചരിക്കാതെ, മിണ്ടാതിരിക്കുക എന്നതല്ല ഇവിടെ അർത്ഥം. അത് വളരെ ഉപരിപ്ലവമായ അർത്ഥമാണ്. സമുദ്രത്തിന്റെ പ്രശാന്തമായ ആഴം പോലെ, മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങളുടെ അമേയമായ ശാന്തിപോലെ ആത്മാവിന്റെ ആഴങ്ങളും ഉയരങ്ങളും തിരിച്ചറിയുന്ന മൗനത്തെക്കുറി ച്ചാണ് സൂചിപ്പിക്കുന്നത്.

## സന്യാസവും പ്രകൃതിസ്നേഹവും

ഇവിടെ നമ്മുടെ മുഖ്യ വിഷയമായ സന്യാസപ്രസ്ഥാനവും പരിസ്ഥി തിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കാം. പരിസ്ഥിതിയെക്കു റിച്ചും അതിന്റെ ഭാഗധേയത്തെക്കുറിച്ചുമുള്ള അവബോധം ആഗോള തലത്തിൽ ഉണ്ടായിത്തുടങ്ങിയിട്ട് നാളേറെയായി. ഇരുപതാം നൂറ്റാ ണ്ടിന്റെ അവസാനത്തെ നാലഞ്ചു പതിറ്റാണ്ടുകളായി നാം കേട്ടു തുട ങ്ങിയ Ecological crisis ഇന്നും ലോകത്തിന്റെ സുപ്രധാന ചിന്താവിഷയ ങ്ങളിലൊന്നാണ്. Climate Change തുടങ്ങിയ ആഗോള പാരിസ്ഥിതിക പ്രശ്നങ്ങളെക്കുറിച്ച് നടക്കുന്ന ചർച്ചകൾ നാം കുറെയൊക്കെ ശ്രദ്ധിക്കു ന്നുണ്ട്. മലങ്കരസഭ തന്നെ ഓഗസ്റ്റ് മാസത്തിലെ ഒരു ഞായറാഴ്ച പരി സ്ഥിതി ദിനമായി ആചരിക്കുന്നുണ്ടല്ലോ. ഈ പശ്ചാത്തലത്തിൽ സന്യാ സവും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കുന്നത് പ്രസക്തമാണെന്ന് കരുതുന്നു. ദൈവത്തിന്റെ സൃഷ്ടിയായ പ്രകൃതി യോട് ബഹുമുഖമായ ബന്ധമാണ് ചരിത്രപരമായി സന്യാസപ്രസ്ഥാന ത്തിനുള്ളത്. ഏതാനും ചിലത് നോക്കാം.

### 1. പുതിയ മനുഷ്യത്വത്തിനു വേണ്ടി

ആദ്യ മനുഷ്യനായ ആദാം പാപം ചെയ്യുന്നതിനു മുമ്പുള്ള അവസ്ഥ യാണ് മനുഷ്യത്വത്തിന്റെ Ideal state എന്നാണ് ക്രിസ്തീയ പ്രബോധനം. അപ്പോൾ ആദാമിനുണ്ടായിരുന്ന (a) സമ്പൂർണ്ണമായ ദൈവസാന്നിദ്ധ്യ

ബോധവും (b) ദൈവത്തോടും പ്രകൃതിയോടുമുള്ള സുതാര്യമായ ബന്ധവും മനുഷ്യന് നഷ്ടപ്പെട്ടത് തിരിച്ചെടുക്കുകയാണ് സന്യാസജീവിതം കൊണ്ട് ഉദ്ദേശിക്കുന്നത്. 'വിവാഹം കഴിക്കാതെയും വിവാഹത്തിന് കൊടുക്കാതെയും മാലാഖമാർക്ക് സദൃശ്യമായ ജീവിത'മാണ് (മത്താ. 22:30) ആത്മിക മാർഗ്ഗമായി ഇവിടെ കരുതുന്നത്. ഇതു സാധിക്കുന്നത് ക്രിസ്തുവിലൂടെയാണ്. മനുഷ്യസ്വഭാവത്തിന് ആദർശപൂർണ്ണമായ പുനർനിർവചനവും പുതിയൊരു ദർശനവും ക്രിസ്തുവിലൂടെ നമുക്കു ലഭിക്കുന്നു. 'ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ' കൈവരിക്കാനാണ് സന്യാസി പ്രത്യേകമായി ശ്രമിക്കുന്നത്.

ആദാമിന്റെ അടുത്ത് പക്ഷിമൃഗാദികളും സകല ജീവികളും സ്നേഹപൂർവ്വം മുട്ടിയുരുമ്മി നിൽക്കുന്നു. എല്ലാറ്റിനും ആദാം സ്നേഹപൂർവ്വം പേരു കൊടുത്ത് പേരു ചൊല്ലി വിളിക്കുന്നു. ആദാമിനും ജീവജാലങ്ങൾക്കുമിടയിൽ മറയില്ല, ഭീതിയില്ല, അവിശ്വാസവും സംശയവുമില്ല. ആദാമും ഹവ്വായും ഒരു ജീവിയെയും ഭക്ഷണത്തിനായോ വിനോദത്തിനായോ കൊല്ലുന്നില്ല. "പച്ചസസ്യം മാത്രം അവർക്ക് ആഹാരമായി" ദൈവം നൽകി. എന്നാൽ ഉൽപ്പത്തി 9-ാം അദ്ധ്യായമാവുമ്പോൾ ഈ രംഗം പൂർണ്ണമായി മാറി. മനുഷ്യൻ മൃഗങ്ങളെ കൊന്നുതിന്നാൻ തുടങ്ങി. മൃഗങ്ങൾക്ക് അവനെ "ഭയവും നടുക്കവുമായി."

ഇപ്പോഴത്തെ പരിസ്ഥിതി പ്രശ്നത്തിന്റെ മൂലകാരണം ഇവിടെയാണ്. ഇത് സൃഷ്ടിയുടെ ആരംഭത്തിൽത്തന്നെ നാം കാണുന്നു. മനുഷ്യനെ ഭയപ്പെടുന്ന, മനുഷ്യഗന്ധമേറ്റാൽ ആക്രമാസക്തമായി പ്രതികരിക്കുന്ന ജീവജാലങ്ങളെ അങ്ങനെയാക്കിത്തീർത്തത് മനുഷ്യന്റെ ആക്രമണവാസനയാണ്, അതായത് കൊല്ലാനും വലിച്ചുവാരിക്കൂട്ടാനുമുള്ള പ്രവണത (aggressive and acquistive drive) മനുഷ്യന്റെ അക്രമവും ആർജ്ജനവും ഉപഭോഗവുമാണ് ഇന്നും ആഗോള മനുഷ്യസംസ്ക്കാരത്തിനും ഭൂമിയിലെ ജീവനും ഭീഷണിയായി നിൽക്കുന്നത്.

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നിനവേക്കാരനായ ഇസഹാക്ക് (Isaac the Syrian) എന്ന പിതാവ് ആദാമിന്റെ ശരീരഗന്ധത്തെക്കുറിച്ച് പറയുന്നുണ്ട്. ആദ്യമനുഷ്യന്റെ ശരീരത്തിൽ നിന്ന് പ്രസരിച്ച ഗന്ധത്തിന് സവിശേഷമായ സൗരഭ്യമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാ ജീവികളും ഈ മണം പിടിച്ച് ആദാമിന്റെ അടുത്തേക്ക് വരുമായിരുന്നു. ഇതൊരുതരം ദിവ്യപരിമളമായിരുന്നു. ജീവികളെയെല്ലാം ഒരുമയോടെ നിൽക്കാൻ സഹായിക്കുന്ന സുഗന്ധം. പറുദീസായിൽ നിന്ന് പുറത്താക്കപ്പെട്ട ആദാമിന് ഈ സുഗന്ധം നഷ്ടപ്പെട്ടു. ആദാമിന്റെയും ഹവ്വായുടെയും ശരീരഗന്ധമേറ്റ ജീവികൾ ഭയന്നും നടുങ്ങിയും ഓടിയകന്നു. ആ ഗന്ധമാണ്

ഇപ്പോൾ നമ്മുടെ ശരീരങ്ങൾക്കുള്ളത്. നമുക്കു തന്നെ അതിഷ്ടമല്ല. അതുകൊണ്ട് പലതരം പെർഫ്യൂമുകളും, പൗഡറുകളുമിട്ട് അതിനെ മറയ്ക്കാൻ നാം ശ്രമിക്കുന്നു. കാട്ടുമൃഗങ്ങൾ നമ്മുടെ സാമീപ്യമുണ്ടായാൽ സ്വരക്ഷയ്ക്കുവേണ്ടി ഓടിയകലുകയോ അല്ലെങ്കിൽ ആക്രമിക്കുകയോ ചെയ്യുന്നത് ഈ മനുഷ്യശരീരഗന്ധമേറ്റാണെന്നോർക്കണം. എന്തൊരു വ്യത്യാസമാണ് സംഭവിച്ചിരിക്കുന്നത്.

വിശുദ്ധരായി ജീവിച്ചവർ മരിച്ചാൽ അവരുടെ ശരീരത്തിൽ നിന്ന് സുഗന്ധം പുറപ്പെടുമെന്ന് റഷ്യക്കാർക്കിടയിൽ ഒരു ജനപ്രിയ പാരമ്പര്യമുണ്ട്. ദസ്തയേവിസ്കിയുടെ 'കാരമസോവ് സഹോദരന്മാർ' എന്ന നോവലിലെ ഉത്തമ സന്യാസിയായ ഫാദർ സോസിമയുടെ മരണസമയത്ത് ഇതിനെപ്പറ്റി ഒരു വിവാദം അസൂയക്കാരനായ മറ്റൊരു സന്യാസി ഉണ്ടാക്കുന്നുണ്ട്.

ജീവികളെ അകറ്റിക്കളയുന്ന മനുഷ്യഗന്ധത്തിനു പകരം സകല ജീവജാലങ്ങളെയും തന്നിലേക്കു അടുപ്പിക്കുന്ന ദിവ്യഗന്ധം ശരീരത്തിന് തിരിച്ചുകിട്ടാനുള്ള ശ്രമം ശരിയായ സന്യാസചിന്തയിൽ കാണാം. അക്രമം, ആർജ്ജനത്വര, അമിതമായ ഉപഭോഗം എന്നീ മൂന്നു കാര്യങ്ങളിലാണ് പുതിയ ബദൽ മാതൃക സൃഷ്ടിക്കാൻ സന്യാസപ്രസ്ഥാനം ശ്രമിച്ചിട്ടുള്ളത്. ഇതു മൂന്നും മനുഷ്യന്റെ ജന്മവാസനകളാണെന്നു സ്ഥാപിച്ച് അതിനെ ന്യായീകരിക്കുന്ന ധാരാളം സിദ്ധാന്തങ്ങൾ മനഃശാസ്ത്രത്തിലും സാമ്പത്തിക ശാസ്ത്രത്തിലും ആധുനിക സംസ്ക്കാരത്തിൽ പൊതുവെയും കാണാം. ഇതിനെതിരായി നിലകൊള്ളാൻ സാധാരണവ്യക്തികൾക്ക് കഴിവില്ല. അവിടെയാണ് ഇക്കാര്യങ്ങളിൽ സന്യാസപ്രസ്ഥാനത്തിന്റെ ചുമതലയും പ്രസക്തിയും നാം അന്വേഷിക്കുന്നത്. Poverty, Chastity, Obedience എന്ന മൂന്നു അദ്ധ്യാത്മിക സാധനകൾ വികസിപ്പിച്ചത് ഈ മൂന്നു പരീക്ഷകളെ നേരിടാനാണ്. പുതിയ ആദാമായ ക്രിസ്തുവിലൂടെ ഈ മൂന്നു പരീക്ഷകളെയും നാം നേരിട്ട് പുതിയൊരു മനുഷ്യത്വത്തിന് രൂപം കൊടുക്കണം. അതിലൂടെ പുതിയൊരു സാമൂഹ്യവ്യവസ്ഥയും ലോകവ്യവസ്ഥയും സൃഷ്ടിക്കണം. അത് ആത്മീയമായും പാരിസ്ഥിതികമായും ജീവനെ പരിപോഷിപ്പിക്കുന്ന ഒരു വ്യവസ്ഥയായിരിക്കണം എന്നാണ് നാം മനസ്സിലാക്കുന്നത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ 'ക്രിസ്തുവിൽ പുതിയ സൃഷ്ടി' എന്ന് വി. പൗലോസ് പറയുന്നതാണിത്.

## 2. സന്യാസവും മണ്ണുമായുള്ള ബന്ധം

നർസിയയിലെ വി. ബനഡിക്ടാണ് ആറാം നൂറ്റാണ്ടിൽ പാശ്ചാത്യ സന്യാസപ്രസ്ഥാനത്തിന്റെ ആദിപിതാവായി തീർന്നത്. അദ്ദേഹത്തിന്റെ

പ്രസിദ്ധമായ റൂളിൽ എടുത്തു പറയുന്നത് *ora et labora* (pray and work) എന്ന തത്വമാണ്. പ്രാർത്ഥനയും പ്രയത്നവും. പ്രയത്നം പ്രധാനമായും മണ്ണിലാണ്. ആദാമിന്റെ വീഴ്ച മൂലമുണ്ടായ ശാപം മണ്ണിനും കിട്ടി. മണ്ണിൽ മുള്ളും പറക്കാരയും വളർന്നു. ഈ മണ്ണിനെ മനുഷ്യപ്രയത്നം കൊണ്ട് രൂപാന്തരപ്പെടുത്തുക. ഫലഭൂയിഷ്ഠമാക്കുക. നഷ്ടപ്പെട്ടു പോയ "പറുദീസ" (= garden) യുടെ മാതൃകയിലേക്ക് മാറ്റുക ഇതാണ് ലക്ഷ്യം. "നിന്റെ നെറ്റിയിലെ വിയർപ്പുകൊണ്ട് നീ ഭക്ഷണം കഴിക്കും" എന്ന ശാപത്തെ ഏറ്റുവാങ്ങി മനുഷ്യവർഗ്ഗത്തിനു വേണ്ടി അദ്ധ്വാനത്തെ അനുഗ്രഹമാക്കി മാറ്റുകയാണ് മണ്ണിൽ അദ്ധ്വാനിക്കുന്ന സന്യാസി. ഈ ആത്മീയ പ്രക്രിയയുടെ അനന്തരഫലമായി സന്യാസിയുടെ ആവശ്യം കഴിഞ്ഞ് ധാരാളം ഭക്ഷണസാധനങ്ങൾ മറ്റുള്ളവർക്കു വേണ്ടി ഉൽപാദിപ്പിക്കുവാൻ സാധിക്കുന്നു. ദാരിദ്ര്യവ്രതം സ്വീകരിക്കുന്ന സന്യാസി ലോകത്തിൽ നിന്ന് ദാരിദ്ര്യത്തെ ഉച്ചാടനം ചെയ്യാനാണ് സ്വപ്രയത്നത്തിലൂടെ ശ്രമിക്കുന്നത് എന്നത് ചിന്തനീയമാണ്.

പഴയ സന്യാസാശ്രമങ്ങൾ സമ്പന്നമായിത്തീർന്നതിന്റെ സാമ്പത്തിക രഹസ്യം വളരെ ലളിതമാണ്. സ്വന്തം ആവശ്യങ്ങളെ ഏറ്റവും ചുരുക്കി സമൂഹത്തിനു വേണ്ടിയും പൊതുനന്മയ്ക്കുവേണ്ടിയും എല്ലാവരും അദ്ധ്വാനിക്കുന്നു. അങ്ങനെയാവുമ്പോൾ അടിസ്ഥാനാവശ്യങ്ങൾ നിറവേറ്റാൻ നമുക്കാവശ്യമുള്ളതിലധികം ഉണ്ടാകുന്നു. വ്യക്തി സ്വന്തമായി ആർജ്ജിക്കുകയോ അമിതമായി ഉപയോഗിക്കുകയോ ചെയ്യാതെ പൊതുവിനുവേണ്ടി അദ്ധ്വാനിക്കുന്ന വ്യവസ്ഥയിൽ സമ്പത്ത് ഉണ്ടാകുന്നു. എല്ലാവർക്കുമായി അത് നീതിപൂർവ്വം പങ്കുവയ്ക്കുമ്പോൾ പട്ടിണിയും അനുബന്ധപ്രശ്നങ്ങളും ഇല്ലാതാകുന്നു. ബനഡിക്ടിൻ സന്യാസിയായിരുന്നു മഹാനായ ഗ്രിഗോറിയോസ് പാപ്പാ എന്ന പേരിൽ 7-ാം നൂറ്റാണ്ടിൽ പ്രസിദ്ധനായ പാശ്ചാത്യ സഭാദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ സ്വപ്നം യൂറോപ്പിനെ മുഴുവൻ ഒരു വലിയ ബനഡിക്ടയിൻ ആശ്രമ മാതൃകയിലേക്ക് മാറ്റുക എന്നതായിരുന്നു. യൂറോപ്പിലെ കൃഷി സമ്പ്രദായവും സാമ്പത്തികക്രമവും വിപ്ലവകരമായി മാറുവാൻ *ora et labora* എന്ന സന്യാസ തത്വത്തിന് കഴിഞ്ഞു.

മൂന്നാം നൂറ്റാണ്ടിൽ സന്യാസപ്രസ്ഥാനം ആരംഭിച്ച ഈജിപ്തിലെ മരുഭൂമിയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭ ഇരുപതാം നൂറ്റാണ്ടിൽ പുനരുദ്ധരിച്ച സന്യാസാശ്രമങ്ങൾ അദ്ഭുതം സൃഷ്ടിച്ചിരിക്കുകയാണ്. ഒരു പുൽനാമ്പുപോലും വളരാത്ത വിശാലമായ മരുപ്പരപ്പിൽ, ഈ സന്യാസിമാർ ആരംഭിച്ച കൃഷികൾ വളരെ പ്രസിദ്ധമാണ്. അവിടെയും ഇതേ തത്വമാണ് ഉപയോഗിക്കുന്നത് (ചൈനയിലെ സോഷ്യലിസ്റ്റ് വിപ്ലവത്തിലും റഷ്യയിലെ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ തുടക്കത്തിലും

സന്യാസ സമൂഹ തത്വത്തിന്റെ ഈശ്വരനിരപേക്ഷമമായ മറ്റൊരു രൂപമാണ് ഉപയോഗിച്ചിരുന്നത്).

### 3. രൂപരഹിതമായ പ്രകൃതിയും ആത്മീയ സമരവും

പ്രകൃതിയോടുള്ള ബന്ധത്തിന്റെ മറ്റൊരു വശമാണ് മരുഭൂമിയിലെ ആദ്യകാല താപസന്മാരിൽ കണ്ടത്. സസ്യശ്യാമളവും ജീവിക്കാൻ സുഖ പ്രദവുമായ ഗ്രാമങ്ങളും പട്ടണങ്ങളും ഉപേക്ഷിച്ചാണ് ഊഷരമായ ഭൂമിയി ലേക്ക് അവർ ഓടിപ്പോയത്. ഇവിടെ പ്രകൃതി അതിന്റെ ഏറ്റവും അമൂർ ത്തമായ (abstract) ഭാവത്തിലാണ്. മരങ്ങളില്ല, ചെടികളില്ല, മഴയില്ല, വെള്ളമില്ല. സുകുമാര ദൃശ്യങ്ങളൊന്നുമില്ലാത്ത ശൂന്യസ്ഥലത്ത്, അതി രില്ലാത്ത മണൽപ്പരപ്പും അനന്തമായ ആകാശവും മാത്രം. ഇവിടെയാണ് സാത്താനുമായി വി. അന്തോണിയോസും മറ്റും പോരാട്ടം നടത്തിയത്. രൂപങ്ങളൊന്നുമില്ലാത്ത ശൂന്യതയിൽ നിന്നും തിന്മ അനേകം രൂപങ്ങ ളെടുത്തു വന്നാണ് താപസ്സരെ പരീക്ഷിക്കുന്നത്. തിന്മയ്ക്ക് കാതലൊ ന്നുമില്ലെന്നും അത് ഇല്ലായ്മയാണെന്നും തിരിച്ചറിയുന്ന സന്യാസിമാർ ആ മായാരൂപങ്ങളെയും അവ നൽകുന്ന മോഹനീയ വാഗ്ദാനങ്ങളെയും ദൈവത്തിന്റെ അപ്രമേയശക്തിയാൽ കീഴടക്കുന്നു. കർത്താവ് മരുഭൂമി യിൽ 40 ദിവസത്തെ ഉപവാസ പ്രാർത്ഥന നടത്തിയതിന്റെ മാതൃക പിൻ പറ്റിയാണ് ഈ ആത്മീയപ്രയത്നം. എങ്കിലും ഏകാന്ത സമരത്തേക്കാൾ സമൂഹത്തിനുള്ളിലും സമൂഹത്തോട് കൂടിയുമുള്ള ആത്മീയ പ്രയത്ന മാണ് സഭയ്ക്ക് കൂടുതൽ സ്വീകാര്യം എന്ന് വി. പക്കോമിയോസ്, വി. ബസ്സേലിയോസ് തുടങ്ങിയവരും അവരെ പിൻതുടർന്ന് പിൽക്കാലത്ത് വി. ബനഡിക്റ്റും വ്യക്തമാക്കി.

### 4. പ്രകൃതിയും സൗന്ദര്യബോധവും

സന്യാസവും പ്രകൃതിയുമായുള്ള ബന്ധത്തിന്റെ വേറൊരു മുഖമാണ് പ്രകൃതി സൗന്ദര്യത്തെക്കുറിച്ചുള്ള അവബോധം. ഒത്തിരിയേറെ സന്യാ സിമാർ പ്രകൃതിയിൽ തേടിയത് ശാന്തതയും നിശ്ശബ്ദതയും ഭംഗിയു മാണ്. സൃഷ്ടിയുടെ മഹത്വവും സൗന്ദര്യവും തങ്ങളുടെ ആത്മാവിലേക്ക് ആവാഹിച്ചവർ കവികളായിരുന്നു. അവരുടെ കവിത സങ്കീർത്തനങ്ങ ളായി, ദൈവസ്തുതികളായി, സ്തോത്രഗാനങ്ങളായി നമ്മുടെ ആരാധന യിലേക്ക് വന്നു. 'പാതിരാത്രിയിൽ ദൈവത്തിന്റെ അദ്ഭുതങ്ങളെയും അത്യുന്നതന്റെ ന്യായങ്ങളെയും കുറിച്ച് സ്തോത്രം ചെയ്‌വാൻ ദാവീദ് എഴുന്നേറ്റു. അവൻ ആകാശത്തിലേക്കു സൂക്ഷിച്ചു നോക്കി. ആകാശ വിതാനത്തെയും പ്രകാശഗോളങ്ങളെയും അവയുടെ അയനത്തിന്റെ അഴകിനെയും കണ്ടു. ശാന്തിയും നിശ്ശബ്ദതയും കണ്ട് അദ്ഭുതം നിറഞ്ഞ് സ്തോത്രം ചെയ്തു." പ്രകൃതിയിലേക്ക് തിരിഞ്ഞ മിക്ക സന്യാ

സിമാർക്കും കെട്ടിടങ്ങളേക്കാൾ പ്രിയം തുറസ്സായ സ്ഥലങ്ങളായിരുന്നു. Nature is an open Bible എന്നാണ് സഭാപിതാക്കന്മാർ പഠിപ്പിച്ചത്. അതായത് വി. വേദപുസ്തകത്തിലൂടെ നമുക്ക് ദിവ്യവെളിപാടുകൾ ലഭിക്കുന്നതുപോലെ സൃഷ്ടിയായ പ്രകൃതിയിലൂടെ സ്രഷ്ടാവായ ദൈവത്തിന്റെ അമേയരഹസ്യങ്ങൾ താൻ നമുക്കു വെളിപ്പെടുത്തിത്തരുന്നു എന്നർത്ഥം. പ്രകൃതിയെ നിരന്തരം നിരീക്ഷിക്കുകയും, അതിന്റെ താളക്രമങ്ങളും ഋതുലയങ്ങളുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നവർ മഹത്തായ ഒരു ദിവ്യ ഗ്രന്ഥമാണ് തങ്ങൾക്കു മുമ്പിൽ തുറക്കുന്നത്.

ഏറ്റവും നല്ല സന്യാസി ഏറ്റവും നല്ല സൗന്ദര്യാരാധകൻ ആയിരിക്കും. മനുഷ്യശരീരത്തിന്റെ ക്ഷണികമായ രൂപവശ്യതകളിൽ ഒതുങ്ങുന്നതല്ല നമ്മുടെ ഈ സൗന്ദര്യ സങ്കൽപ്പം. ദൈവസൃഷ്ടിയായ പ്രപഞ്ചത്തിന്റെ സർവ്വാണുക്കളിലും സൂക്ഷ്മകണികകളുടെ അനന്തസംഗമങ്ങളിലും അനവരതം തെളിയുന്ന ജീവന്റെ പ്രകാശമാണ് സൗന്ദര്യം. തേഞ്ഞുമാഞ്ഞു പോകുന്ന ശാരീരികതയുടെ ലാസ്യനൃത്തങ്ങളിലും ഭോഗതൃഷ്ണകളിലുമല്ല ഈ സൗന്ദര്യത്തിന്റെ ഉൾക്കാമ്പ് എന്ന് ആദ്ധ്യാത്മിക ജീവിതത്തിൽ പരിണിതപ്രജ്ഞരായവർക്ക് അറിയാം. കോമളരൂപിയായിരുന്നില്ലെന്ന് പാരമ്പര്യം സാക്ഷിക്കുന്ന നസ്രായനായ യേശുവിന്റെ വാക്കുകൾക്ക് "ലാവണ്യ"മുണ്ടെന്നറിഞ്ഞ് അദ്ഭുതം കൂറാൻ സാധാരണക്കാർക്ക് പോലും കഴിഞ്ഞു (ലൂക്കോ. 4:22). പ്രകൃതിയുടെ മടിത്തട്ടിലും സമർപ്പിതമായ മനുഷ്യനന്മയുടെ 'ചില്ലിക്കാശിലും' കുഞ്ഞുകുരുവികളിലും കൊച്ചുകുഞ്ഞുങ്ങളിലും കാട്ടുപൂക്കളിലും ആഴിയിലും ആകാശത്തും നസ്രായൻ ദർശിച്ച സൗന്ദര്യമാണ് ലാവണ്യവാക്കുകളായി നിർഗമിച്ചത്. ഒന്നു നമുക്ക് വ്യക്തമാണ്. ശരീരത്തിന്റെ അദമ്യമായ അഭിലാഷങ്ങളിൽപ്പെട്ട് അലയുന്നവർക്ക് ഒരു വലിയ അളവുവരെ മോചനം നൽകാൻ പ്രകൃതിസൗന്ദര്യത്തിനു കഴിയും. സൃഷ്ടിയുടെ സൗന്ദര്യത്തിന്റെ വിശ്വവിശാലതകളെ മനുഷ്യശരീരത്തിലേക്കും അതിന്റെ മാത്രം മോഹങ്ങളിലേക്കും ഒതുക്കുന്ന തെറ്റായ പ്രവണതയെ ഫലപ്രദമായി തിരുത്താൻ നമ്മുടെ പ്രകൃതിസ്നേഹത്തിനു കഴിയും.

പ്രകൃതിയോടു ബന്ധപ്പെട്ടും, സൃഷ്ടിയുടെ മഹത്വം ആസ്വദിച്ചും അതിന്റെ നിഗൂഢതകളെക്കുറിച്ച് നിരന്തരം മനനം ചെയ്തും കഴിയുന്ന സന്യാസി ആത്മാവിന്റെ ആഴങ്ങളെ തിരയുന്ന വ്യക്തിയാണ്. കാടുകളിലും മലകളിലും വിജനതകളിലും പർണ്ണശാല കെട്ടുന്ന പാരമ്പര്യം അർത്ഥപൂർണ്ണമാണ്. മനുഷ്യനും പ്രകൃതിയും തമ്മിൽ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ജൈവബന്ധത്തെ പുനരുദ്ധരിക്കാനുള്ള ശ്രമമാണ് സന്യാസാശ്രമങ്ങൾ നടത്തുന്നത്, അല്ലെങ്കിൽ നടത്തേണ്ടത്.

ഒരു ഐറീഷ് ഡൊമിനിക്കൻ സന്യാസിവൈദികനായ Donagh O'Shea എഴുതിയ Nothing for the Journey : Meditations on Time and Place എന്ന പുസ്തകം എനിക്ക് വളരെ പ്രിയങ്കരമാണ്. പുരാതന ഐറീഷ് സന്യാസികളുടെ നിരന്തരപ്രയാണം എന്ന തത്വത്തെ സ്വന്തം ജീവിതത്തിൽ പരീക്ഷിച്ചു നോക്കിയതിനെക്കുറിച്ചാണ് അദ്ദേഹം പറയുന്നത്. യാത്രയ്ക്ക് വലിയ സന്നാഹങ്ങൾ ഒന്നുമെടുക്കാതെ (മത്താ. 10:9–10) ഒരു ചെറിയ മോപ്പഡിൽ അദ്ദേഹം അനേകം ആഴ്ചകൾ തുറസ്സായ പ്രകൃതിയിൽ അലഞ്ഞുതിരിഞ്ഞു. ഈ നാടോടി ജീവിതത്തിൽ തനിക്കു ലഭിച്ച ചിന്തകളാണ് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഒരിടത്ത് ഇങ്ങനെ പറയുന്നു.

"Someone said once that Christianity is a very indoor religion. That is strange when you consider that Jesus lived with the mountains, the sea and the desert, and claimed that he had nowhere to lay his head" (p. 41., Dominican Publications, 1990).

അറ്റ്ലാന്റിക് സമുദ്രത്തിനടുത്ത് വിജനമായ ഒരു നദിക്കരയിൽ ഒരു കൂടാരം കെട്ടി താമസിച്ച രാത്രിയെക്കുറിച്ച് അദ്ദേഹം എഴുതി: "Everything becomes its own essence at midnight. Only the deepest movements continue - the heart beat, the stream's flow and the eternal birth movement of the sea."

നാം നനച്ചു വളർത്തുന്ന കൃഷിത്തോട്ടവും വീട്ടുമുറ്റത്ത് സൃഷ്ടിക്കുന്ന പൂന്തോട്ടവും ഒരർത്ഥത്തിൽ ഒന്നുതന്നെയാണ്. എങ്കിലും ആശ്രമങ്ങളുടെ നാലുകെട്ടിനകത്ത് വളർത്തുന്ന പൂന്തോട്ടം പ്രകൃതി സൗന്ദര്യത്തിന്റെ നിദർശനമായി, നഷ്ടപ്പെട്ട പറുദീസ (garden) യുടെ ഗൃഹാതുരത്വമായി, ശാപവിമുക്തമായിത്തീർന്ന് അനുഗ്രഹീതമായി, ദൈവരാജ്യത്തിന്റെ പ്രതീകശേഷി വഹിക്കുന്നു. ഭൂമിയുടെ യുഗാന്ത്യ ദർശനമായി അത് നിലകൊള്ളുന്നു. ശലോമോന്റെ ഉത്തമഗീതത്തിൽ പരാമർശിക്കുന്ന "അടച്ചുപൂട്ടിയ തോട്ടം" അഥവാ രഹസ്യ ഉദ്യാനം (enclosed garden) പരിശുദ്ധ കന്യകയുടെ കന്യകാത്വത്തിന്റെ പ്രതീകമായും അങ്ങനെ സന്യാസ വ്രതശുദ്ധിയുടെ അടയാളമായും വ്യാഖ്യാനിക്കപ്പെട്ടു. ഉദ്യാനമദ്ധ്യത്തിൽ ഉയരുന്ന ജലധാര, മുദ്രയിട്ടിരിക്കുന്ന കന്യകാഗർഭത്തിൽ നിന്നുയർന്ന ജീവന്റെ ഉറവയായ ക്രിസ്തു തന്നെ (ഉത്തമഗീതം 4:12) പ്രകൃതിയും, പൂന്തോട്ടവും, സന്യാസിയും, സൗന്ദര്യവുമെല്ലാം അർത്ഥപൂർണ്ണമായ ഒരു ആദ്ധ്യാത്മിക ദർശനത്തിന്റെ ചരടിൽ കോർത്തിണക്കപ്പെടുന്നു.

# III

# സൃഷ്ടിയുടെ സമഗ്ര സൗന്ദര്യം: ഓർത്തഡോക്സ് ക്രിസ്തീയ സൗന്ദര്യ ദർശനത്തിന്റെ രൂപരേഖകൾ

ക്രിസ്തീയ ദൈവശാസ്ത്രത്തിന്റെ ചുവടുപിടിച്ചു മാത്രമേ നമുക്ക് ഒരു ക്രിസ്തീയ സൗന്ദര്യദർശനം രൂപപ്പെടുത്താനാവൂ. ദൈവത്തിന്റെ സകല സൃഷ്ടിയെയും കുറിച്ചുള്ള അവബോധമാണ് ആരംഭബിന്ദു. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരമാണ് അടിസ്ഥാനം. "ഉണ്ടായിട്ടുള്ളതും ഉണ്ടാവാനുള്ളതുമായ സകലത്തെയും പൂർത്തീകരിക്കുന്ന" പരിശുദ്ധാത്മാവിന്റെ പ്രചോദനമാണ് ഈ ദർശനത്തിന്റെ ചാലകശക്തി. ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ച മനുഷ്യന്റെ സ്വാതന്ത്ര്യവും സർഗ്ഗശേഷിയുമാണ് ദർശന സാമഗ്രികൾ. മനുഷ്യസൃഷ്ടിയായ കലകളും സാഹിത്യവും ദർശനങ്ങളും ശാസ്ത്രങ്ങളും സാങ്കേതികവിദ്യകളും എല്ലാം സൗന്ദര്യവിചിന്തനത്തിന്റെ സവിശേഷ മണ്ഡലമാണ്.

### സൗന്ദര്യത്തിന്റെ ആപേക്ഷികത

പൗരസ്ത്യ ക്രിസ്തീയ സൗന്ദര്യ ദർശനത്തെ രൂപപ്പെടുത്താൻ സഹായിക്കുന്ന ചില വേദശാസ്ത്ര-ദാർശനിക നിലപാടുകളെപ്പറ്റി വളരെ ചുരുക്കമായി ചിന്തിക്കാം:

ആദ്യമായി, നമ്മുടെ സാധാരണ ലോകവ്യവഹാരത്തിൽ, സൗന്ദര്യം എന്നത് ബാഹ്യേന്ദ്രിയങ്ങളുമായി ബന്ധപ്പെട്ടതാണ്. കണ്ണ്, ചെവി, മൂക്ക്, ത്വക്ക്, നാക്ക് എന്നീ പഞ്ചേന്ദ്രിയങ്ങളിലൂടെയാണ് നാം എല്ലാറ്റിനെയും അറിയുന്നത്. പഞ്ചേന്ദ്രിയങ്ങളിലൂടെ നമുക്ക് ലഭിക്കുന്ന അറിവിന്റെ സ്വഭാവത്തെക്കുറിച്ച് പുരാതന ഭാരതീയ ചിന്തയിലും ഗ്രീക്കുകാരുടെ ചിന്തയിലും സമാനമായ ധാരാളം ആശയങ്ങളുണ്ട്. വാസ്തവത്തിൽ ഈ രണ്ടു ദാർശനിക പാരമ്പര്യങ്ങളിലും അവയുടെ താവഴികളിലും അടിസ്ഥാന

ചിന്ത തുടങ്ങുന്നത് തന്നെ ഇന്ദ്രിയജ്ഞാനത്തെക്കുറിച്ച് നിരീക്ഷണങ്ങൾ നടത്തിക്കൊണ്ടാണ്.

ഗ്രീക്ക് ഭാഷയിൽ Aisthesis എന്നാൽ ഇന്ദ്രിയഗ്രഹണം (Sense perception) എന്നാണർത്ഥം. അതിൽനിന്നാണ് ഇംഗ്ലീഷിൽ Aesthetic അഥവാ സൗന്ദര്യാത്മകം എന്ന വിശേഷണപദമുണ്ടായത്. ഇത് ദാർശനികതലത്തിലുള്ള സൗന്ദര്യവിജ്ഞാനീയത്തെയും കുറിക്കുന്നു. അപ്പോൾ ഗ്രീക്കുകാരുടെ പ്രാഥമിക ചിന്തയിൽ സൗന്ദര്യബോധം എന്നത് ഇന്ദ്രിയജ്ഞാനത്തോട് അഭേദ്യമായി ബന്ധപ്പെട്ടതാണ്. കണ്ണുകൊണ്ട് കാണുന്ന ഒരു പൂവിനെ നാം മനോഹരം എന്നു വിശേഷിപ്പിക്കുന്നു. അണിഞ്ഞൊരുങ്ങി നിൽക്കുന്ന യുവതിയെക്കണ്ട് നാം സുന്ദരി എന്നു വിശേഷിപ്പിക്കുന്നു. പ്രത്യേക തരംഗ ദൈർഘ്യങ്ങളിൽ നമ്മുടെ ചെവിയിൽ പതിക്കുന്ന ചില ശബ്ദവീചികളെ കേട്ട് നാം ശ്രവണമധുരം എന്നോ കർണ്ണാനന്ദകരം എന്നോ പറയുന്നു. വിവിധതരം ചെടികളും മരങ്ങളും പൂക്കളും പൂമ്പാറ്റകളുമുള്ള വിശാലമായ ഉദ്യാനം കണ്ട് നാം ചേതോഹരം എന്നു പറയുന്നു. ചുരുക്കത്തിൽ ഇന്ദ്രിയങ്ങൾക്ക് സുഖകരമായ അനുഭവം നൽകുന്ന കാഴ്ച, കേൾവി, രുചി, ഗന്ധം, സ്പർശം എന്നിവയെ നാം പൊതുവെ സുന്ദരം എന്നു വിളിക്കുന്നു.

സുന്ദരമായതും അസുന്ദരവുമായതും തമ്മിൽ വേർതിരിച്ചറിയാൻ നമുക്ക് പല മാനദണ്ഡങ്ങളുണ്ട്. ഈ അളവുകോലുകൾ എല്ലാ സംസ്കാരങ്ങളിലും എല്ലാക്കാലങ്ങളിലും ഒരേപോലെയല്ല. സൗന്ദര്യത്തിന്റെ അളവുകോലുകൾ ആപേക്ഷികമാണ്. പനിനീർപ്പൂവിന്റെയും മുല്ലപ്പൂവിന്റെയും സുഗന്ധത്തെ സംബന്ധിച്ച് അഭിപ്രായവ്യത്യാസമുണ്ടാകാനിടയില്ലെങ്കിലും, മലയാളി രുചികരമായി കഴിക്കുന്ന നാടൻ ഭക്ഷണം സ്വീഡനിലോ ആസ്ത്രേലിയയിലോ സ്വീകരിക്കപ്പെടണമെന്ന് നിർബന്ധമില്ല. സൗന്ദര്യബോധത്തിൽ എന്തൊക്കെയാണ് ആപേക്ഷികം, എന്തൊക്കെയാണ് സാർവത്രികം എന്നു നിശ്ചയിക്കുക എളുപ്പമല്ല.

അതുപോലെതന്നെ ഒരു വസ്തു സുന്ദരമാണെന്ന് നാം എല്ലാവരും സമ്മതിച്ച് പറയുമ്പോൾ, ആ സൗന്ദര്യം വസ്തുവിലാണോ അതോ കാഴ്ചക്കാരായ നമ്മുടെ മനസ്സിലാണോ എന്നതും ദുഷ്കരമായ ചോദ്യമാണ്. സൗന്ദര്യത്തിന് വസ്തുനിഷ്ഠമായ അളവുകോലുകളുണ്ടോ, അതോ അത് തീർത്തും ആത്മനിഷ്ഠമാണോ എന്ന് ചോദിക്കാം. കലയിലും സാഹിത്യത്തിലുമുള്ള സൗന്ദര്യദർശനത്തിലേക്ക് വരുമ്പോഴാണ് ഈ ചോദ്യം വളരെ കുഴപ്പം പിടിച്ചതായിത്തീരുന്നത്. സാഹിത്യത്തിൽ എന്താണ് രസാത്മകമായി ഓരോ ആസ്വാദകനും അനുഭവപ്പെടുന്നത്? കലയിൽ എന്താണ് സുന്ദരവും ആനന്ദദായകവുമായി നമുക്കനുഭവപ്പെ

ടുന്നത്. ഇവിടെ കൃത്യവും സാർവത്രികവുമായ മാനദണ്ഡങ്ങളില്ല. ക്ലാസ്സിക്കൽ കവിതയും സാഹിത്യവും നന്നായി ആസ്വദിക്കുന്ന ഒരാൾക്ക് ഉത്തരാധുനിക രചന എന്താണെന്ന് ചിലപ്പോൾ മനസ്സിലാക്കാനോ അൽപ്പമെങ്കിലും ആസ്വദിക്കാനോ സാധിച്ചുവെന്ന് വരികയില്ല. കർണ്ണാടക സംഗീതത്തിൽ ആനന്ദനിർവൃതി കൊള്ളുന്ന ഒരാൾക്ക് പുതിയ പോപ് മ്യൂസിക്ക് രൂപങ്ങൾ അരോചകമാകാം; തിരിച്ചും. ഇന്ത്യയിലെ രസസിദ്ധാന്തം പോലെ ധാരാളം താത്ത്വിക വിചിന്തനങ്ങൾ പാശ്ചാത്യ-പൗരസ്ത്യ സംസ്കാരങ്ങളിൽ ഇതു സംബന്ധിച്ച് ഉണ്ടായിട്ടുണ്ട്. വിപുലമായ അത്തരം ചിന്താമേഖലയിലേക്കല്ല നാം ഇവിടെ പ്രവേശിക്കുന്നത്. ഇതിന്റെ ക്രിസ്തീയ ദൈവശാസ്ത്ര വിവക്ഷകൾ ചുരുക്കമായി സൂചിപ്പിക്കുകയാണ് നമ്മുടെ തൽക്കാല ലക്ഷ്യം.

## സത്യം, ശിവം, സുന്ദരം

ക്രിസ്തീയ വേദശാസ്ത്ര പാരമ്പര്യത്തിൽ ദൈവത്തെ സൗന്ദര്യത്തിന്റെ സമ്പൂർണ്ണതയായിക്കാണുന്നു. ദൈവത്തിന്റെ സകല സൃഷ്ടിയും സുന്ദരമാണ്. അസുന്ദരമായതൊന്നും ദൈവസൃഷ്ടിയിലില്ല. ഉൽപ്പത്തി പുസ്തകത്തിൽ, ഓരോന്നും സൃഷ്ടിച്ചു കഴിഞ്ഞ്, 'ദൈവം നല്ലതെന്ന് കണ്ടു' എന്നു എടുത്തു പറയുന്നുണ്ട്. ഈ നല്ലത് സുന്ദരമാണ്. മനുഷ്യനെ സൃഷ്ടിച്ചത് സ്വന്ത സ്വരൂപത്തിലും സാദൃശ്യത്തിലുമാണ്. അതുകൊണ്ട് മറ്റെല്ലാ ജീവികളേക്കാളും സൃഷ്ടികളേക്കാളും മനുഷ്യൻ ദൈവസൗന്ദര്യത്തിന്റെ സവിശേഷമായ പ്രതിരൂപമാണ്. ഈ ദിവ്യസൗന്ദര്യം മനുഷ്യന്റെ "വിശേഷബുദ്ധി"യിലൂടെയാണ് ആവിഷ്കരിക്കപ്പെടുന്നത്. ഈ "വിശേഷബുദ്ധി"യാണ് മനുഷ്യന്റെ കലയിലും സാഹിത്യത്തിലും സർഗ്ഗാത്മകമായ എല്ലാ പ്രവർത്തന മേഖലകളിലും പ്രതിഫലിക്കുന്നത്. ഇത്രയും വളരെ ചുരുക്കമായി ഈ ചെറു ലേഖനത്തിൽ പറയാം. എന്നാൽ ഇതേക്കുറിച്ച് കൂടുതൽ വ്യക്തമായും വിശദമായും പ്രതിപാദിക്കാൻ പിന്നീട് അവസരം ലഭിക്കുമെന്ന് പ്രതീക്ഷിക്കാം.

ദൈവം സൗന്ദര്യമാണ് എന്ന ആശയം ക്രിസ്തീയ ദർശനത്തിലേക്ക് വന്നത് ഗ്രീക്കുകാരുടെ ചിന്തയിൽ നിന്നാണ്. സത്യം, സൗന്ദര്യം, നന്മ (Truth, Beauty, Goodness) എന്നത് പുരാതന യവന ദർശനത്തിലെ ആത്യന്തികമായ ത്രിമാനങ്ങളാണ്. പിൽക്കാല യൂറോപ്യൻ സംസ്കാരങ്ങളിൽ ഇവ പ്രബലമായ ആശയമായിത്തീർന്നു. ബി.സി. മൂന്നാം നൂറ്റാണ്ടിൽ 'മഹാനായ' അലക്സാണ്ടറിനു ശേഷം, ഗ്രീക്കുകാരുടെ ചിന്ത, യഹൂദ പാരമ്പര്യത്തെയും സ്വാധീനിക്കുന്നുണ്ട്. ഈജിപ്തിൽ അലക്സാണ്ടർ സ്ഥാപിച്ച അലക്സാന്ദ്രിയ നഗരം അന്നത്തെ ലോകത്തിലെ ബൗദ്ധിക -സാംസ്കാരിക കേന്ദ്രമായിരുന്നു. ഗ്രീക്കുകാരും യഹൂദ പണ്ഡിതന്മാരും

ഇന്ത്യക്കാരായ വേദാന്ത ചിന്തകരും ബൗദ്ധ ദാർശനികരും എല്ലാം ഒത്തു കൂടി ആശയങ്ങൾ പങ്കുവച്ച സ്ഥലമായിരുന്നു അത്.

മഹാനായ അരിസ്റ്റോട്ടിലിന്റെ ശിഷ്യനായിരുന്ന അലക്സാണ്ടറുടെ സൈനികനീക്കം രാജ്യങ്ങൾ വെട്ടിപ്പിടിക്കാൻ മാത്രമായിരുന്നില്ല, ദാർശനികമായ വേഴ്ചകളും സംവാദങ്ങളും പൗരസ്ത്യ പണ്ഡിതന്മാരുമായി നടത്താൻ വേണ്ടി കൂടിയായിരുന്നു. പ്രശസ്ത യഹൂദ പണ്ഡിതനായിരുന്ന അലക്സന്ത്രിയായിലെ ഫിലോ എബ്രായ വേദപാരമ്പര്യത്തെ ഹെലനിസ്റ്റിക് (ഗ്രീക്ക്) സംസ്കാരത്തിന്റെ വെളിച്ചത്തിൽ പുനർ വ്യാഖ്യാനിക്കുന്നുണ്ട് (അലക്സാണ്ടർക്കുശേഷം വിവിധ രാജ്യങ്ങളിൽ പടർന്ന ഗ്രീക്ക് ദർശനത്തെ 'ഹെലനിസ്റ്റിക്' എന്നാണ് പൊതുവെ വിശേഷിപ്പിക്കുന്നത്. Hellas എന്നാൽ ഗ്രീസ്. ഇന്ത്യാക്കാരായ നാം നമ്മുടെ രാജ്യത്തെ ഭാരതം എന്നു വിളിക്കുന്നതുപോലെ ഗ്രീക്കുകാർ അവരുടെ രാജ്യത്തെ Hellas എന്നു ഇപ്പോഴും വിളിക്കുന്നു). ഫിലോയുടെ വ്യവഹാരങ്ങൾ പിൽക്കാലത്ത് അലക്സാന്ത്രിയായിലെ ഓറിജൻ തുടങ്ങിയ പ്രസിദ്ധ ക്രിസ്തീയ വേദവാഖ്യാതാക്കളെയും കപ്പഡോഷ്യൻ പിതാക്കന്മാരെപ്പോലെയുള്ള പ്രഗത്ഭ സഭാഗുരുക്കന്മാരെയും സ്വാധീനിച്ചിട്ടുണ്ട്.

സുറിയാനിസഭ ഉൾപ്പെടെയുള്ള പൗരസ്ത്യ സഭകളിലെ ചിന്തയ്ക്ക് ഇത്തരം ഹെലനിസ്റ്റിക് ദാർശനിക-ദൈവശാസ്ത്ര കാഴ്ചപ്പാടുകൾ പശ്ചാത്തലമായിട്ടുണ്ട്. ഭാരതീയ ദർശനം, യവന ദർശനം, സെമിറ്റിക് ചിന്ത എന്നിവയുടെ സംഗമം എങ്ങിനെയാണ് അലക്സാന്ത്രിയക്കാരെ പരസ്പരം പ്രചോദിപ്പിച്ചത് എന്നത് കൂടുതൽ പഠിക്കേണ്ട വിഷയമാണ്. പൗരസ്ത്യ ക്രിസ്തീയ ചിന്തയിൽ ഈ പുരാതന സംഗമത്തിന്റെ അടയാളങ്ങളുണ്ട്.

ആത്യന്തിക യാഥാർത്ഥ്യത്തെ വിശേഷിപ്പിക്കുന്ന സത്യം, ശിവം, സുന്ദരം എന്നീ ആദർശ ത്രയം ഇന്ത്യയിൽ നമുക്ക് പരിചിതമാണ്. മുമ്പ് സൂചിപ്പിച്ച യവന ചിന്തയിലെ സത്യം, സൗന്ദര്യം, നന്മ എന്നിവയോടുള്ള ഇവയുടെ സാമ്യം ശ്രദ്ധേയമാണ്. പ്രസിദ്ധ കലാചിന്തകനായിരുന്ന ശ്രീലങ്കക്കാരൻ ആനന്ദകുമാരസ്വാമി ഇവയെപ്പറ്റി നടത്തുന്ന നിരീക്ഷണങ്ങൾ നമുക്ക് ഉൾക്കാഴ്ച നൽകുന്നവയാണ്.

പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ വിവിധ തരത്തിലാണ് സൗന്ദര്യദർശനത്തെ സ്വാംശീകരിച്ചത്. ചിലത് സൂചിപ്പിക്കട്ടെ:

# I. വിമർശനം, നിഷേധം, തപസ്സ്

ക്ഷണികവും മൃത്യുൻമുഖവും ഇന്ദ്രിയനിഷ്ഠവുമായ ലൗകിക സൗന്ദര്യബോധത്തെ വിമർശിച്ച്, നിഷേധിക്കുന്ന സന്യാസി, ഇന്ദ്രിയാതീതവും നിത്യവും അനശ്വരവുമായ സൗന്ദര്യത്തെ തേടുവാൻ തപോനിഷ്ഠകൾ വഴി ശ്രമിക്കുന്ന സന്യാസി. നോമ്പ്, ഉപവാസം, ജാഗരണം തുടങ്ങിയ കഠിനമായ തപോവിധികളിലൂടെ ഇന്ദ്രിയാനുഭൂതികളെ പ്രതിരോധിക്കാനോ നിഷേധിക്കാനോ മറികടക്കാനോ ഉള്ള ശ്രമമുണ്ട്. തപോനിഷ്ഠമായ സന്യാസത്തിൽ (ascetic-monastic tradition) ഇതായിരുന്നു പ്രധാന രീതി.

അമിത ഭക്ഷണം കഴിച്ച്, മേദസ് വർദ്ധിപ്പിച്ച്, ചർമ്മം മിനുക്കി, കണ്ണഞ്ചിപ്പിക്കുന്ന വേഷഭൂഷാദികൾ അണിഞ്ഞ്, മദിപ്പിക്കുന്ന സുഗന്ധദ്രവ്യങ്ങൾ പൂശി നടക്കുന്ന മനുഷ്യരൂപം സുന്ദരമാണ് എന്ന പൊതു ധാരണയെ ശക്തിയായി വിമർശിക്കുന്നു ഈ തപോപാരമ്പര്യം. ഭക്ഷണം അൽപ്പവും ലളിതവുമാക്കി, മേദസ് കുറച്ച്, മിനുക്കമില്ലാത്ത ശരീരചർമ്മത്തോടും ലളിതമായ പരുക്കൻ വസ്ത്രത്തോടും, ആഗ്രഹങ്ങളെ ഉപേക്ഷിച്ച ദൃഷ്ടികളോടും അഹംഭാവമില്ലാത്ത വിനീതഭാവത്തോടുകൂടിയുള്ള രൂപം ആദർശസുന്ദരമായ മനുഷ്യരൂപമായിത്തീരുകയും ചെയ്യുന്നു.

ഇവിടെ ലോകസൗന്ദര്യത്തെ വിമർശിക്കുന്നത് സൗന്ദര്യത്തിന് കടകവിരുദ്ധമായ വിരൂപഭാവം സ്വീകരിച്ചുകൊണ്ടാണ്. ഈ വൈരൂപ്യം പുതിയ ഇന്ദ്രിയാധിഷ്ഠിതമല്ലാത്ത ഒരു സൗന്ദര്യബോധത്തിന്റെ സൂചനയാണ്. യശയ്യാപ്രവാചകന്റെ പ്രവചനവാക്യം യേശുക്രിസ്തുവിൽ ആരോപിക്കുന്ന രീതിയുമുണ്ടായി. “അവന് രൂപഗുണം ഇല്ല, കോമളത്വം ഇല്ല. കണ്ടാൽ ആഗ്രഹിക്കത്തക്ക സൗന്ദര്യവുമില്ല. അവൻ മനുഷ്യനാൽ നിന്ദിക്കപ്പെട്ടും ത്യജിക്കപ്പെട്ടും വ്യസനപാത്രമായും രോഗം ശീലിച്ചവനായും ഇരുന്നു...” (യശ. 53:2-4).

ചില സന്യാസിമാർ ഈ ആശയത്തെ അതിന്റെ പരകോടിയിൽ അനുഷ്ഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. സാധാരണ മനുഷ്യർക്ക് അസാദ്ധ്യവും അതികഠിനവുമെന്ന് തോന്നുന്ന വിചിത്രമായ തപോസാധനകൾ അനുഷ്ഠിക്കുക, ജടയും മുടിയും വളർത്തി കീറിപ്പറിഞ്ഞ വസ്ത്രമോ അൽപ്പവസ്ത്രമോ ‘ആകാശവസ്ത്ര’മോ (ദിഗംബരം) ധരിച്ച് പ്രാകൃതരൂപത്തിൽ പരസ്യമായി പ്രത്യക്ഷപ്പെടുക, ദീർഘവും അപകടകരവുമായ ഉപവാസചര്യകൾ സ്വീകരിക്കുക എന്നിവയൊക്കെ പരകോടിയിൽ നാം കാണുന്നു. ഇന്നും കുംഭമേളയ്ക്കും മറ്റും ഹിമവൽസാനുക്കളിൽനിന്ന് പ്രത്യക്ഷപ്പെടുന്ന പല സാധുക്കളും സന്യാസിമാരും ബ്രഹ്മചാരികളും

ഇങ്ങനെ നമ്മുടെ സാധാരണ സൗന്ദര്യബോധത്തെ ചോദ്യം ചെയ്യുന്ന വരാണ്. ഒരളവിനപ്പുറത്ത് സന്യാസിമാർ സ്വന്തം ശരീരത്തെ അവഗണിച്ചും സ്വയം പീഡിപ്പിച്ചും ആത്മീയ സാധനകളെ കഴിവിനപ്പുറത്ത് പരകോടിയിലേക്ക് കൊണ്ടുപോകുന്നത് ക്രിസ്തീയ സഭാപാരമ്പര്യം വിലക്കിയിട്ടുള്ളതാണ്. കാരണം ഇത്തരം തീവ്രാചരണങ്ങൾ അഹംബോധത്തിന്റെ തിരയിളക്കമായും സിദ്ധികളും പ്രശസ്തിയും നേടാനുള്ള അമിതാഗ്രഹത്തിന്റെ ഫലമായും, മാനസികാരോഗ്യത്തിന്റെ സന്തുലിതാവസ്ഥ നഷ്ടപ്പെടുത്തുന്നതിന്റെ അടയാളമായും ഉണ്ടാവാം. അവ സുദൃഢമായ ആദ്ധ്യാത്മികതയുടെ അടയാളമായികൊള്ളണമെന്നില്ല. അതുകൊണ്ട്, അദ്ഭുതസിദ്ധികളേക്കാൾ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ തുടങ്ങിയ പരിശുദ്ധാത്മ ഫലങ്ങൾക്കാണ് ക്രിസ്തീയ സഭ പ്രാധാന്യം കൊടുക്കുന്നത്.

ഇന്ദ്രിയാധിഷ്ഠിത സൗന്ദര്യ ദർശനത്തെ വിമർശിക്കാൻ ക്രിസ്തീയ പാരമ്പര്യത്തിന് രണ്ടു പ്രത്യേക കാരണങ്ങൾ ഉണ്ട്.

a) ഇന്ദ്രിയാധിഷ്ഠിത സൗന്ദര്യം ക്ഷണികമാണ്. നോക്കി നിൽക്കുമ്പോൾ അത് ഇല്ലാതാവുന്നു. രോഗം, അപകടം, മരണം തുടങ്ങിയ കാരണങ്ങൾ മൂലം നാം സുന്ദരന്മാരും സുന്ദരിമാരും എന്നു കരുതുന്നവരുടെ ആരോഗ്യവും സുഭഗതയും പെട്ടെന്ന് വൈരൂപ്യമാവുകയോ ക്ഷയിച്ചു പോവുകയോ പൂർണ്ണമായി അസ്തമിക്കുകയോ ചെയ്യാം. മനുഷ്യൻ മാത്രമല്ല, സകല ജീവജാലങ്ങളും മരിക്കയും ജീർണ്ണിക്കയും ചെയ്യുന്നു. ജീർണ്ണതയാണ് അന്ത്യം. ഇത് ലോകത്തിൽ ദിനംപ്രതി നാം കാണുന്നതാണ്. കുമാരനാശാന്റെ വീണപൂവ്, നമ്മുടെ കാലഘട്ടത്തിൽ സാഹിത്യപ്രസിദ്ധമായ ഉദാഹരണമാണ്. രാവിലെ തേജസ്സോടെ വിടർന്നു പരിമളം പരത്തി പ്രശസ്തിയാർജ്ജിച്ചെങ്കിലും വൈകിട്ട് വാടിക്കൊഴിഞ്ഞ് പൂവ് നശിക്കുന്നു. "വീണിതല്ലോ കിടക്കുന്നു ധരണിയിൽ..."

ജീവിതത്തിന്റെ ഈ ക്ഷണികതാഭാവത്തെക്കുറിച്ച് ധാരാളം പ്രസ്താവനകൾ നമ്മുടെ ആരാധനക്രമത്തിലുണ്ട്. മനുഷ്യജീവിതത്തെ പൊതുവെ 'ക്ഷണികവും അപകടപൂർണ്ണവുമെന്ന്' ശവസംസ്കാരശുശ്രൂഷയിൽ വിശേഷിപ്പിക്കുന്നു.

b) ഇന്ദ്രിയങ്ങളുടെ വഞ്ചന. ഇന്ദ്രിയങ്ങളിലൂടെ നമുക്ക് ലഭിക്കുന്ന ജ്ഞാനം പ്രത്യക്ഷമായ അറിവാണെങ്കിലും അത് നമ്മെ വഞ്ചിക്കുന്ന (deceptive) അറിവായിത്തീരാം. 'ഞാൻ എന്റെ കണ്ണുകൊണ്ട് കണ്ടു' എന്നു പറഞ്ഞാലും കണ്ടത് വാസ്തവമായിക്കൊള്ളണമെന്നില്ല. അതുകൊണ്ട് ആ പ്രത്യക്ഷമായ അറിവിനെ സ്ഥിരീകരിക്കാൻ നാം മറ്റു ചില പ്രമാണങ്ങളെയും ആശ്രയിക്കും. അറിവിന്റെ പ്രമാണവിചാരം ഭാരതീയ

ദർശനത്തിൽ പ്രധാനമാണ്. നമ്മുടെ കാഴ്ചപ്പാട് മാറുന്നതനുസരിച്ച് കാഴ്ചയും മാറും. ഒരേ സംഭവം തന്നെ അടുത്തടുത്ത് നിൽക്കുന്ന രണ്ടു പേർ രണ്ടുവിധത്തിൽ കണ്ടെന്നിരിക്കാം. 'ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതെല്ലാം അവനെന്നു തോന്നും' എന്ന പഴമൊഴിയിൽ പറയുമ്പോലെ, നമ്മുടെ ആത്മനിഷ്ഠമായ പ്രതീക്ഷകളും താൽപര്യങ്ങളും മുൻവിധികളും ഏതൊരു സംഗതിയെയും പ്രത്യേകതരത്തിൽ കാണാനും വ്യാഖ്യാനിക്കാനും ഇടയാക്കും. ആധുനിക ദൃശ്യമാധ്യമങ്ങൾ ഈ സന്നിഗ്ധാവസ്ഥയെ നന്നായി ചൂഷണം ചെയ്യുന്നുണ്ട്.

ഇന്ദ്രിയങ്ങൾ സദാ തുറന്നുകിടക്കുന്ന വാതിൽപോലെയാണ്. നല്ലവരും ദുഷ്ടന്മാരും അതിലൂടെ പ്രവേശിക്കും. കള്ളന്മാരും കാട്ടുമൃഗങ്ങളും അതിലൂടെ കടക്കും. കടക്കാൻ വരുന്നതാരെന്ന് വിവേചിച്ചറിയുന്ന വീട്ടുകാരന് മാത്രമേ ആ വാതിൽ യഥാവിധി ഉപയോഗിക്കാനാവൂ. "എന്റെ ശരീരത്തിന്റെ തുറക്കപ്പെട്ട വാതിലുകൾക്ക് കാവൽക്കാരെ നിയമിക്കണമേ" എന്നു നാം നിത്യം പ്രാർത്ഥിക്കുന്നത് ഇന്ദ്രിയങ്ങളാകുന്ന വാതിലിലൂടെ ലഭിക്കുന്ന അനുഭവങ്ങളെയും അറിവിനെയും കുറിച്ചാണ്. വിവേകത്തിന്റെയും സുബോധത്തിന്റെയും വലയിലൂടെ അരിച്ചെടുത്തുവേണം അത്തരം അറിവിനെ സ്വീകരിക്കാൻ. മദ്യപിച്ച് സുബോധം നഷ്ടപ്പെട്ട്, കാമാസക്തനായ ഒരുവൻ വഴിയെ നടന്നുപോകുന്ന ഒരു മാന്യസ്ത്രീയെ നോക്കുന്നതു പോലെയല്ലല്ലോ ആ സ്ത്രീയുടെ സുബോധമുള്ള സഹോദരനോ പിതാവോ നോക്കുന്നത്. ഇന്ദ്രിയങ്ങളുടെ വഞ്ചനാത്മകമായ അറിവിനെക്കുറിച്ച് ആരാധനക്രമങ്ങളിൽ ധാരാളം സൂചനകളുണ്ട്. ഉറക്കത്തിൽ കാണുന്ന സ്വപ്നങ്ങൾ പോലെ അവ നമ്മെ തെറ്റായ യാഥാർത്ഥ്യബോധത്തിലേക്ക് നയിക്കും. "മായാരൂപകാഴ്ചകൾ" ഉറക്കത്തിൽ മാത്രമല്ല, ഉണർച്ചയിലും ഉണ്ടാകാം. ഇന്ത്യയിൽ വേദാന്തചിന്തയിലെ 'രജ്ജുസർപ്പവാദം' ഒന്നാംതരം ഉദാഹരണമാണ്. മൂവന്തിക്ക് നാട്ടുമ്പുറത്തെ ഇടവഴിയിലൂടെ നടക്കുന്നയാൾ, തൊട്ടു മുൻപിൽ കിടക്കുന്ന പാമ്പിനെക്കണ്ട് ഞെട്ടുകയും വിയർക്കയും നിലവിളിക്കയും ചെയ്യുന്നു. നിലവിളികേട്ടു മറ്റൊരാൾ വെട്ടവുമായി വരുമ്പോൾ, പാമ്പെന്ന് കരുതിയത് വെറുമൊരു പഴയ കയറിന്റെ കഷണം മാത്രം! എങ്കിലും കയർ പാമ്പാണെന്നു ധരിച്ചമാത്രയിൽ അയാൾക്കുണ്ടായ ഭയവും പരിഭ്രമവും വ്യാവഹാരികലോകത്തിലെ വാസ്തവം തന്നെയാണ്. അതിനെ നിഷേധിക്കാനാവില്ല. പക്ഷേ, വെളിച്ചം അല്ലെങ്കിൽ സത്യമായ അറിവു ലഭിക്കുമ്പോൾ ആ വാസ്തവം തീർത്തും അവാസ്തവമായിരുന്നെന്ന് നാം മനസ്സിലാക്കുന്നു. നാം നിത്യം അനുഭവിക്കുന്ന വ്യാവഹാരികലോകത്തിന്റെ യാഥാർത്ഥ്യവും അയാഥാർത്ഥ്യവും ഒരേ സമയം ഇവിടെ വ്യക്തമാണ്. ഇന്ദ്രിയാധിഷ്ഠിതമായ എല്ലാ സൗന്ദര്യബോധത്തിനും ഇത് ബാധ

കമാണ്. സുന്ദരമാണെന്ന് എല്ലാവരും ആണയിട്ട് പറയുന്ന കാര്യങ്ങളും അതീന്ദ്രിയമായ അറിവിന്റെ വെളിച്ചത്തിൽ മായികവും അസത്യവുമായിത്തീരുന്നു.

ഭാരതീയ പാരമ്പര്യത്തിലും പുരാതന ഗ്രീക്ക് പ്ലേറ്റോണിക്ക് പാരമ്പര്യത്തിലും ക്രിസ്തീയ ദർശനത്തിലും ഇന്ദ്രിയങ്ങളുടെ വഞ്ചനാത്മകതയെ മനസ്സിലാക്കുക എന്നത് യാഥാർത്ഥ്യദർശനത്തിലേക്കുള്ള ആദ്യത്തെ പടിയാണ്. 'സത്യസ്യസത്യമായ'തിനെ അറിയാൻ ഇന്ദ്രിയാതീതമായ അറിവു വേണം. അതു ലഭിക്കുമ്പോൾ ഈ ലോകത്തിന്റെ സൗന്ദര്യവും ക്ഷണികമായ അതിന്റെ വശ്യതയും നിലനിൽക്കുന്നേയില്ല.

ചിത്രകലയിലും മറ്റും മായകാഴ്ച (optical illusion) സൃഷ്ടിച്ച് ചിത്രരചന നടത്തുന്നതിൽ വൈദഗ്ധ്യമുള്ളവരുണ്ട്. യൂറോപ്പിൽ മദ്ധ്യകാലഘട്ടത്തിലെ നവോത്ഥാനകലയിൽ ഇത്തരം രീതി കാണാം. പരിപ്രേക്ഷ്യം അഥവാ കാഴ്ചപ്പാട് (perspective) സാങ്കേതികമായി ഉപയോഗിച്ചു തുടങ്ങിയത് നവോത്ഥാനകലയിലാണ്. പരന്ന ദ്വിമാന കാൻവാസ് പ്രതലത്തിൽ ചായങ്ങൾ ഉപയോഗിച്ചും പരിപ്രേക്ഷ്യസങ്കേതത്തിൽ ചിത്രം വരയ്ക്കുമ്പോൾ അവയ്ക്കും ത്രിമാനപ്രതീതി കൈവരുന്നു. മലകളും താഴ്വരകളും വീടുകളും മനുഷ്യരും മൃഗങ്ങളുമെല്ലാം സജീവമായി രംഗത്ത് എത്തുന്നതുപോലെ നമുക്ക് അനുഭവപ്പെടുന്നു. ഇത് തോന്നലാണ്, മനഃപൂർവ്വം ചിത്രകാരൻ സൃഷ്ടിക്കുന്ന പ്രതീതിയാണ്. എങ്കിലും ആ പ്രതീതിയിൽ നാം ആനന്ദം കണ്ടെത്തുന്നു. കാൻവാസിനടുത്ത് ചെന്ന് നോക്കുകയോ ചിത്രത്തിൽ കൈയോടിക്കുകയോ ചെയ്താൽ, അത് പരന്ന പ്രതലം മാത്രമാണ്. അവിടെ ഉയർന്നുകണ്ട ത്രിമാനരൂപങ്ങൾ അവാസ്തവമാണ് എന്നറിയും.

ഇന്ദ്രിയാനുഭവത്തിൽ വേരൂന്നിയ സൗന്ദര്യപ്രതീതി ക്ഷണികവും വഞ്ചനാത്മകവും ആയതുകൊണ്ട് വിവിധ ആദ്ധ്യാത്മിക പാരമ്പര്യങ്ങളിൽ ഐന്ദ്രിക യാഥാർത്ഥ്യത്തെ നിഷേധിക്കുവാനുള്ള ശ്രമം നടത്താറുണ്ട്. എന്നാൽ കേവലമായ നിഷേധം ഇവിടെ അസാദ്ധ്യമാണു താനും. അപ്പോഴാണ് ഇന്ദ്രിയപ്രധാനമായ ദ്രവ്യപ്രപഞ്ചവും അതീന്ദ്രിയപ്രധാനമായ ആത്മപ്രപഞ്ചവും തമ്മിൽ ധ്രുവീകരണവും സംഘർഷവും ഉണ്ടാകുന്നത്. വസ്തുവും മനസ്സും തമ്മിലുള്ള (matter-mind) വൈരുദ്ധ്യം ശരീരവും ആത്മാവും തമ്മിലുള്ള (body-soul) ദ്വന്ദം എന്നൊക്കെ നാം വ്യവഹരിക്കുന്നത് ഇതു തന്നെ.

## II. സ്വരൂപവും വിരൂപവും

ലൗകിക സൗന്ദര്യബോധത്തിൽ രൂപവും വിരൂപവും തമ്മിലുള്ള ദ്വന്ദ ഭാവവും തുടർച്ചയും നാം നിരന്തരം അനുഭവിക്കുന്നതാണ്. എല്ലാ രൂപത്തിനും വിരൂപപ്രതിരൂപമുണ്ടാകുന്നു. എല്ലാ രൂപവും ജീർണ്ണിച്ച് വിരൂപമാകും. എല്ലാരൂപവും വിഗ്രഹമായി മാറും. എല്ലാ രൂപവും അന്തിമമായി രൂപരഹിതമായിത്തീരും. "പാഴും ശൂന്യവു"മായ അവസ്ഥയിൽ നിന്നാണ് ദൈവത്തിന്റെ ആത്മാവ് ആദിരൂപങ്ങൾ മെനയുന്നത് എന്ന് ഉൽപ്പത്തി പുസ്തകം സാക്ഷിക്കുന്നു. ആ പാഴായ ശൂന്യതയിലേക്ക് മടങ്ങാനുള്ള സാദ്ധ്യതയാണ് എല്ലാ രൂപത്തിനുമുള്ള ഭീഷണി. നമ്മുടെ ലോകത്തിൽ തിന്മയുടെ ഫലമായി, പാപവും പാപത്തിന്റെ ഫലമായി മരണവും തേർവാഴ്ച നടത്തുന്നതുകൊണ്ടാണ് ആദിരൂപങ്ങൾക്ക് ഈ ജീർണ്ണഗതി സംഭവിക്കുന്നത്. ആദാമിന്റെയും ഹവ്വയുടെയും അനുഭവത്തിൽ, സൃഷ്ടിക്ക് രൂപജീർണ്ണത സംഭവിക്കുന്നുണ്ട്. പറുദീസ എന്ന കറയറ്റ സന്തോഷത്തിന്റെ അനുഭവം പിന്നിട്ട് മുള്ളും പറക്കാരയും, വിയർപ്പും, വിദ്വേഷവും, കൊലയും കൊള്ളിവയ്പും നിറഞ്ഞ ഭൂമിയായി മാറുന്നു. പറുദീസയുടെ വിരൂപപ്രതിരൂപമാണ് ഭൂമി. പറുദീസ എന്ന രൂപം ഉണ്മയിലേക്ക് മുഖം തിരിക്കുമ്പോൾ, ഭൂമി എന്ന ബദൽ ഇല്ലായ്മയിലേക്ക് മുഖം തിരിക്കുന്നു. രൂപവും വിരൂപവും തമ്മിലുള്ള സംഘർഷാത്മകമായ ദ്വന്ദത്തിൽ നിന്ന് രക്ഷപെടാനുള്ള മാർഗ്ഗമൊന്നും നമ്മുടെ സാധാരണ സൗന്ദര്യബോധം നൽകുന്നില്ല. ഈ ദ്വന്ദത്തിന്റെ വേദനകളും വികൃതികളുമാണ് നമ്മുടെ സാഹിത്യകൃതികളിലും കലാരൂപങ്ങളിലും നിറഞ്ഞു നിൽക്കുന്നത്. അസ്തിത്വത്തിന്റെ ദുഃഖമെന്ന് വ്യവഹരിക്കപ്പെടുന്നത് ഇതു തന്നെയാണ്. "സർവ്വം ദുഃഖം, സർവ്വം അനിത്യം' എന്ന് ബുദ്ധൻ പഠിപ്പിച്ചതും ഇതു തന്നെ. വിവിധ മതദർശനങ്ങൾ വിവിധ മാർഗ്ഗങ്ങളാൽ ഈ ഒരു സമസ്യയെ മറികടക്കാൻ നിർദ്ദേശിക്കുന്നുണ്ട്.

ഇവിടെയാണ് ക്രിസ്തീയദർശനം മറ്റു പല ചിന്താധാരകളിൽ നിന്നും വ്യത്യസ്തമായ ഒരു പാത തേടുന്നത്. വ്യാവഹാരികലോകത്തിന്റെ യാഥാർത്ഥ്യത്തെ നിഷേധിക്കാതെ, അതിനെ സ്വീകരിച്ചുകൊണ്ടുതന്നെ എങ്ങനെ പാരമാർത്ഥികമായ സത്യത്തിൽ എത്തിച്ചേരാം എന്നതാണ് പ്രമുഖ ചോദ്യം.

## III. രൂപാന്തരത്തിന്റെ സൗന്ദര്യം

രൂപത്തിന്റെയും വിരൂപത്തിന്റെയും ദ്വന്ദത്തിന് അതീതമായി ക്രിസ്തീയ വേദശാസ്ത്ര പാരമ്പര്യത്തിൽ നാം കാണുന്നത് രൂപാന്തരം (Transfiguration) ആണ്. ഇവിടെ രൂപത്തെ നിഷേധിക്കുന്നില്ല. അത്

അവിദ്യയുടെ ഫലമാണെന്ന് പറയുന്നില്ല. അതിന് അന്തരം അഥവാ വ്യത്യാസം ഉണ്ടാകാമെന്ന് പറയുന്നു. ഈ രൂപാന്തരം തുടർച്ചയായ ഒരു പ്രക്രിയയാണ്. അതിന് അവസാനബിന്ദുവില്ല. വസ്തുസ്ഥിതമായ ദ്രവ്യ പ്രപഞ്ചത്തിൽ അത് ആരംഭിക്കയും ദ്രവ്യത്തിന്റെ രൂപാന്തരത്തിലൂടെ ഊർജ്ജത്തിന്റെയും ശുദ്ധമായ പ്രകാശത്തിന്റെയും മണ്ഡലത്തിലേക്ക് അത് കടക്കയും ചെയ്യുന്നു. യേശുക്രിസ്തുവിന്റെ രൂപാന്തരാനുഭവം (Transfiguration) ആണ് ഇതിന്റെ മാതൃകയും ഉറവയും.

താബോർ മലയിൽ, തെരഞ്ഞെടുത്ത മൂന്നു ശിഷ്യന്മാരെ മാത്രം സാക്ഷിനിർത്തി, യേശു അനുഭവിച്ച ശരീര രൂപാന്തരത്തിന്റെ മുഖമുദ്ര പ്രകാശമായിരുന്നു. ഈ പ്രകാശം പുറത്തുനിന്നു വരുന്ന സൂര്യന്റെ പ്രകാശമല്ലായിരുന്നു. യേശുവിന്റെ ഉള്ളിൽനിന്നും പുറത്തേക്ക് പ്രസരിച്ച പ്രകാശമായിരുന്നു.

സാധാരണ ചിത്രകലയിൽ, വെളിച്ചവും നിഴലും തമ്മിലുള്ള 'ഒളിച്ചേ കണ്ടേ' കളിയെ ചിത്രകാരൻ വിദഗ്ധമായി ഉപയോഗിക്കുന്നു. ഇരുട്ടും വെളിച്ചവും തമ്മിലുള്ള ഈ കളിയിൽ, വെളിച്ചം എപ്പോഴും പുറത്തുനിന്ന് വരുന്നു. സൂര്യനിൽനിന്നോ കൃത്രിമദീപത്തിൽ നിന്നോ. ഈ വെളിച്ചം നിഴൽ വീഴ്ത്തുന്നതാണ്. ഇത് കെട്ടുപോകുന്ന വെളിച്ചമാണ്. ഇരുട്ടുമായി ചേർന്നാണ് ഇത് ത്രിമാനരൂപ പ്രതീതി നമ്മിൽ ജനിപ്പിക്കുന്നത്.

യേശുവിന്റെ രൂപാന്തരത്തിൽ കാണുന്ന തീവ്രമായ വെളിച്ചം സൂര്യന്റേതല്ല, ബാഹ്യമായതല്ല, നിഴൽ വീഴ്ത്തുന്നതല്ല. ആഥോസ് മലയിൽ വികസിച്ച പൗരസ്ത്യ ഓർത്തഡോക്സ് ചിന്തയിൽ, സൃഷ്ടിക്കപ്പെട്ട വെളിച്ചവും (created light), സൃഷ്ടിയല്ലാത്ത വെളിച്ചവും (uncreated light) തമ്മിൽ വേർതിരിക്കുന്നുണ്ട്. ചിത്രകലയിൽ, സൃഷ്ടിക്കപ്പെട്ട ബാഹ്യ വെളിച്ചമാണ്. യേശുക്രിസ്തുവിന്റെ രൂപാന്തരത്തിൽ, അസൃഷ്ടിതമായ ആന്തരിക വെളിച്ചമാണ്.

"പ്രകാശത്തിന്റെ പൂർണ്ണതയായ ദൈവമേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു. സകലത്തിനും ആധാരമായിരിക്കുന്ന പ്രകാശവും നീ തന്നെ." 36-ാം സങ്കീർത്തനത്തെ സൂചിപ്പിച്ചുകൊണ്ട് വി. കുർബാനയുടെ പരസ്യാരാധനയ്ക്ക് തൊട്ടുമുമ്പ് ചൊല്ലുന്ന "വെളിവുനിറഞ്ഞോരീശോ......." എന്ന ഗീതമാണിത്. ഈ പ്രകാശമാണ് രൂപാന്തരത്തിലെ പ്രകാശം.

ആദ്യം സൂചിപ്പിച്ച കാഴ്ചപ്പാടിന്റെ (perspective) കാര്യത്തിലെന്ന പോലെ, നാം കാണാൻ ഉപയോഗിക്കുന്ന പ്രകാശത്തിന്റെ സ്വഭാവം അനു

സരിച്ചും നമ്മുടെ യാഥാർത്ഥ്യഗ്രഹണം വ്യത്യാസപ്പെടും. സൂര്യപ്രകാശത്തിലാണ് നാം സാധാരണഗതിയിൽ രൂപങ്ങളെ കാണുന്നത്. ആ രൂപം ആ നിലയിൽ കാണപ്പെടുന്നതും അതിന് പ്രത്യേകമായ നാമം കൊടുക്കുന്നതും, അതിന്റെ യാഥാർത്ഥ്യം ആ നിലയിൽ ഗ്രഹിക്കുന്നതും പ്രത്യേക കാഴ്ചപ്പാടിന്റെയും പ്രകാശത്തിന്റെയും ഫലമായിട്ടാണ്. ഇവ രണ്ടും മാറുമ്പോൾ 'രൂപം' മാറുന്നു. ഒരു മലയുടെ ഉയരങ്ങളിലാണ് ക്രിസ്തുവിന്റെ രൂപാന്തരം സംഭവിച്ചതെന്ന് വേദപാരമ്പര്യം. ഈ ഉയരം സവിശേഷമായ കാഴ്ചപ്പാടും വെളിച്ചവുമാണ്. എല്ലാ ശിഷ്യന്മാർക്കും ലഭിക്കാതെ മൂന്നു പേർക്കു മാത്രം ഈ അനുഭവം നൽകപ്പെടുന്നു. ഓർത്തഡോക്സ് ഐക്കൺ ചിത്രങ്ങളിൽ അവർ മൂവരും ആ സവിശേഷ കാഴ്ച കാണാൻ അശക്തരായി, ഭൂമിയിൽ കവിണ്ണുവീണു കിടക്കുകയാണ്. എന്താണവർ കണ്ടത്? അതിലൊരാൾ ഹർഷോന്മാദത്തിലേക്ക് വഴുതി വീണു പറയുന്നു, 'നമുക്കും മൂന്നു വാസസ്ഥലങ്ങൾ അവിടെയുണ്ടാക്കാമെന്ന്.' ആദ്യമുണ്ടായിരുന്ന യേശുവിന്റെ ഏക രൂപം വികസിതമായി, മൂന്നു പേരെ അവർ കാണുന്നു. സ്ഥലകാലങ്ങൾ അപ്രത്യക്ഷമായി. സ്ഥലത്തിലും കാലത്തിലും ഒതുങ്ങി നിന്നിരുന്ന മനുഷ്യപുത്രന്റെ രൂപം പൊടുന്നനെ വികസ്വരമായി, അഭൗമ പ്രകാശത്തിൽ നിമജ്ജനം ചെയ്തു. ആ രൂപത്തെ വലയം ചെയ്തിരുന്ന സാധാരണവസ്ത്രം ഉജ്ജ്വലശോഭയണിഞ്ഞു. കാഴ്ചയുടെയും കേൾവിയുടെയും സാധാരണ ഇന്ദ്രിയങ്ങളെ ആ പ്രകാശം നിഷ്ക്രിയമാക്കി. കാഴ്ചക്കാർ കണ്ണടച്ചു കവിണ്ണുവീണു. കേൾവിക്കാർ കേട്ടത് മനുഷ്യശബ്ദവുമല്ല. 'ഇവൻ എന്റെ പ്രിയ പുത്രൻ. ഇവനു ചെവി കൊടുപ്പിൻ.' സാധാരണ ചെവികൾക്ക് അവിടെ കേൾവി അസാദ്ധ്യമായി, ഇതാണ് രൂപാന്തരം.

ഭൗതികതലത്തിൽ, ദ്രവ്യത്തിന്റെ ഓരോ പരമാണുവും ഈ പ്രകാശ വിസ്ഫോടനത്തിന്റെ സാദ്ധ്യത ഉള്ളിൽ വഹിക്കുന്നു. അണുവിസ്ഫോടനത്തിലൂടെ ഇവിടെയുണ്ടാകുന്ന ഊർജ്ജവും പ്രകാശവും അപ്പോഴും ഭൗതിക തലത്തിൽത്തന്നെയാണ്. സൃഷ്ടിക്കപ്പെടുന്ന പ്രകാശം, ഉരച്ചെടുക്കുന്ന ഊർജ്ജം, നമുക്കും ഉപയോഗിക്കാം. രൂപ-വിരൂപങ്ങളുടെ ദ്വന്ദത്തിൽത്തന്നെ കുരുങ്ങിക്കിടക്കുകയാണ് നാം അവിടെ. ആ ദ്വന്ദത്തെ ഭേദിക്കുന്ന രൂപാന്തരത്തെക്കുറിച്ചാണ്, യേശുവിന്റെ മാതൃകയിലൂന്നി നാം സൂചിപ്പിച്ചത്.

ഈ രൂപാന്തര പ്രക്രിയയിൽ ദൈവവും മനുഷ്യനും ഒരുമിച്ചാണ് പ്രവർത്തിക്കുന്നത് (Synergy). മനുഷ്യന്റെ സ്വാതന്ത്ര്യം, സർഗ്ഗശക്തി എന്നിവ രൂപാന്തര സൗന്ദര്യദർശനം (Transfiguration aesthetics) എന്നു നമുക്കു തൽക്കാലം വിളിക്കാവുന്ന ഈ പ്രക്രിയയിൽ സുപ്രധാനമാണ്. ആധുനിക ശാസ്ത്രത്തിൽ (High Energy Physics) നിന്നുള്ള ചില

ഉൾക്കാഴ്ചകളും, 'മോഡേൺ ആർട്ട്' എന്ന് സാങ്കേതികമായി വിളിക്കുന്ന ആധുനിക ചിത്രകലയിൽ നിന്നുള്ള ചില കാഴ്ചപ്പാടുകളും, മറ്റ് കലാ രൂപങ്ങളിൽ നിന്നുള്ള ഉദാഹരണങ്ങളും നമ്മുടെ ദൈവശാസ്ത്രപരമായ സൗന്ദര്യദർശനം രൂപപ്പെടുത്തുന്നതിൽ സഹായിക്കും. സ്ഥലപരിമിതി ഭയന്ന്, തൽക്കാലം ഈ പരിഗണനകൾ പിന്നീടേയ്ക്ക് മാറ്റിവയ്ക്കുന്നു.

## IV. ദിവ്യസൗന്ദര്യത്തിന്റെ വശ്യതയും ആനന്ദമൂർച്ഛയും

ക്രിസ്തീയ സൗന്ദര്യദർശനം മേൽ സൂചിപ്പിച്ചതുപോലെ ദാർശനികവും ഒട്ടൊക്കെ അമൂർത്തവുമായ പരിചിന്തനത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നില്ല. യൗഗികാനുഭൂതി (mystical experience) യുടെ മണ്ഡലത്തിൽ ദിവ്യസൗന്ദര്യദർശനം കവിതയും ലഹരിയും ആനന്ദമൂർച്ഛയുമായി മാറുന്നു. കവിത ശലോമോന്റെ ഉത്തമഗീതത്തിലേതുപോലെ തീവ്ര പ്രണയത്തിന്റെ ഭാഷയും അലങ്കാരങ്ങളും ഉപയോഗിക്കുന്നു. ഇന്ത്യയിൽ ദിവ്യപ്രണയത്താൽ വിവശരായ മീരയും അക്കമഹാദേവിയും സൂഫി പാരമ്പര്യത്തിൽ ബസ്രയിലെ റാബിയയും മറ്റും പാടിയ അതേ ശൈലിയിലും രൂപാലങ്കാരത്തിലുമാണ് ഉത്തമഗീതത്തെ പിൽക്കാല ക്രിസ്തീയ മിസ്റ്റിക്കുകൾ വ്യാഖ്യാനിച്ചത്.

താബോർ മലയിലെ അഭൗമ പ്രകാശത്തിൽ ലഹരി പിടിച്ച അപ്പോസ്തലന്മാരും, "മൂന്നാം സ്വർഗ്ഗത്തോളം എടുക്കപ്പെട്ട" വിശുദ്ധ പൗലോസും തുടങ്ങി ക്രിസ്തീയ മിസ്റ്റിക് അനുഭവജ്ഞാനികളുടെ നീണ്ട നിരയുണ്ട് ഇന്നുവരെ. നിസ്സായിലെ വി. ഗ്രിഗോറിയോസ് ഈ ലഹരിയെ വിശേഷിപ്പിക്കുന്നത് സുബോധം സൃഷ്ടിക്കുന്ന ലഹരി (sober intoxication) എന്നാണ്. വഞ്ചനാത്മകമായ ഇന്ദ്രിയബോധത്തെ കൂടുതൽ വഞ്ചനാത്മകമാകുന്ന ലൗകിക ലഹരിയല്ലിത്. തെളിവാർന്ന സുബോധത്തിന്റെ പ്രകാശം വിതറുന്ന ലഹരിയാണിത്. ഈ ലഹരി ദിവ്യസൗന്ദര്യദർശനത്തിന്റെ ലക്ഷണമാണ്. ഇത് സൃഷ്ടിക്കുന്ന പുതിയ കാഴ്ചപ്പാട് ഇത് നൽകുന്ന പുതിയ വെളിച്ചവും ദൈവത്തിന്റെ സൃഷ്ടിയെ മുഴുവൻ അതിന്റെ വാസ്തവമായ സ്വരൂപത്തിൽ കാണാൻ സഹായിക്കും.

ഈ ദർശനം നൽകുന്ന ആനന്ദമൂർച്ഛ (ecstasy) ഭ്രാന്തിനോട് അടുത്തതാണ്. പക്ഷേ, ലഹരിയുടെ കാര്യത്തിലെന്നതുപോലെ അത്തരം ഭ്രാന്തു പിടിക്കുന്നവർ "വെളിവുള്ള ഭ്രാന്തന്മാരായിരിക്കും."

നിസ്സായിലെ വി. ഗ്രിഗോറിയോസ് ദൈവത്തിന്റെ ഉണ്മയുടെ രഹസ്യത്തെക്കുറിച്ച് ഉപയോഗിക്കുന്ന പദങ്ങൾ ലോകപ്രകാരം തെറ്റിദ്ധരിക്കപ്പെടാം. അനന്തവും അജ്ഞേയവുമായ ദിവ്യസത്ത, ഭക്തനായ

സാധകനെ വശീകരിക്കയും അവനിൽ അദമ്യമായ ആഗ്രഹം (കാമം) ഉണർത്തുകയും ചെയ്യുന്നു. ഇവിടെ കമിതാക്കളുടെ ഭാഷ തന്നെയാണ്. എത്ര കണ്ടാലും മതിയാവാതെ, വീണ്ടും വീണ്ടും കാണണമെന്ന ആഗ്രഹം ജനിക്കുന്നു. ഈ 'ആഗ്രഹം' (ഗ്രീക്കിൽ Epithumia) അതിന്റെ ലൗകികമായ അർത്ഥത്തിൽ കാമം തന്നെയാണ്. കാമ്യമായതിനെ കാമിക്കുന്നതാണല്ലോ കാമം. അനന്തസൗന്ദര്യത്തിന്റെ ആകർഷണത്തിൽ വശീകരിക്കപ്പെട്ട് ഒരിക്കലും അവസാനിക്കാത്ത അഭിനിവേശവുമായി, ആത്മാവ് ദൈവത്തെ തേടുകയാണ്. വി. പൗലോസിന്റെ ഭാഷയിൽ പിമ്പിലുള്ളത് മറന്ന്, മുമ്പിലുള്ളതിനായി, ഭാവിയിലേക്ക് അവസാനമില്ലാതെ നിരന്തരം "ആയുന്ന" പ്രക്രിയ ആണിത് (ഗ്രീക്കിൽ Epektasis).

വി. മൂറോൻ കൂദാശയിലും, വിവാഹകൂദാശയിലും ഉത്തമഗീതത്തിലെ കവിതയും വാങ്മയ ചിത്രങ്ങളുമാണ് ലോഭമെന്യേ ഉപയോഗിക്കുന്നത്. തന്റെ പ്രിയനെത്തേടി ദുഃഖിതയായി അലയുന്ന പ്രാണപ്രിയ അവനെ കണ്ടെത്തുന്നത് കുരിശിന്മേലാണ്. ലോകത്തിൽ ക്രിസ്തീയ സൗന്ദര്യ ദർശനത്തിന്റെ അന്തിമ മാനദണ്ഡം കുരിശാണ്. കുരിശിന്റെ സൗന്ദര്യത്തിലാണ് ആത്മാവ് വശീകരിക്കപ്പെടുന്നതും അതിദുഷ്ക്കരമായ, ആത്മത്യാഗപരമായ അന്വേഷണം ആരംഭിക്കുന്നതും. ഇതിന്റെ അവസാനം ആനന്ദാനുഭവമാണ്. സ്ലീബായാൽ ഞാൻ വേട്ടോളാം സുമുഖീ സ്വാഗതമോതുന്നേൻ.... എന്നു പറഞ്ഞ് പ്രിയൻ തന്റെ പ്രിയയെ സ്വീകരിക്കയും പ്രണയസായൂജ്യം നൽകുകയും ചെയ്യുന്നു.

## V. ജീവനും പ്രകാശവും

*"അവനിൽ ജീവൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. ... ഏതു മനുഷ്യനേയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്ക് വന്നുകൊണ്ടിരുന്നു"* (യോഹ. 1:4, 9).

പൗരസ്ത്യ ക്രിസ്തീയ സൗന്ദര്യദർശനത്തിന് നിയാമകമായ രണ്ട് തത്ത്വങ്ങളാണ് ജീവനും വെളിച്ചവും.

ജീവൻ എന്നു പറയുമ്പോൾ, ഈ പ്രപഞ്ചത്തിൽ ജീവകോശത്തിന്റെ ആദിസ്പന്ദനം മുതൽ അതിസങ്കീർണ്ണവും പരിണാമവികസ്വരവുമായ ജൈവവ്യവസ്ഥയും, മരണത്തെ മറികടക്കുന്ന അനശ്വരജീവനും വരെയുള്ള വിപുലമായ മണ്ഡലമാണ് ഉദ്ദേശിക്കുന്നത്. ദൈവത്തിന്റെ പരിശുദ്ധാത്മാവാണ് ഇവിടെ ജീവന്റെ പ്രചോദകനും പരിപോഷകനും. പരിശുദ്ധാത്മാവും മനുഷ്യസ്വാതന്ത്ര്യവും തമ്മിലുള്ള സഹവർത്തനം (synergy) ഇവിടെ സാദ്ധ്യമാണ്.

വെളിച്ചം എന്നു പറയുമ്പോൾ, 'ആദിയിൽ വെളിച്ചമുണ്ടാകട്ടെ എന്നു

ദൈവം കൽപ്പിച്ച' അവസ്ഥ മുതൽ, സകല സൃഷ്ടിയും പ്രകാശത്താൽ നിറയുന്ന അവസ്ഥ വരെയുള്ള വിപുലമായ മണ്ഡലമാണ് ഉദ്ദേശിക്കുന്നത്. "സകലവും പ്രകാശത്താൽ നിറയേണ്ടതിന് ദൈവം പ്രകാശം മുതൽ സൃഷ്ടി ആരംഭിച്ചു" (*ദനഹാപ്പെരുനാളിൽ പ്രഭാതത്തിന്റെ പ്രുമിയോൻ-സെദ്റാ*). ധാർമ്മികമായ തിരിച്ചറിവിന്റെയും നന്മതിന്മകളുടെ വിവേചനത്തിന്റെയും മനുഷ്യന്റെ സവിശേഷമായ സർഗ്ഗാത്മക സ്വാതന്ത്ര്യത്തിന്റെയും മണ്ഡലമാണിത്.

ജീവനും വെളിച്ചവും തമ്മിലുള്ള പാരസ്പര്യം അടിസ്ഥാനപരമായി നിലനിർത്തുന്ന ഒരു സൗന്ദര്യദർശനമാണിത്. ജീവൻ പ്രകാശമായി മാറുന്നു. പ്രകാശം ജീവനെ വളർത്തുന്നു. അവയുടെ പാരസ്പര്യം നമ്മെയും സകല സൃഷ്ടിയെയും രൂപാന്തരപ്പെടുത്തി, ദൈവസ്വഭാവത്തിൽ പങ്കാളികളാക്കുന്നു.

മനുഷ്യസൃഷ്ടിയായ സകലത്തെയും, അതായത് കലാസാഹിത്യ-ശാസ്ത്ര സാങ്കേതിക-രാഷ്ട്രീയ സാമ്പത്തിക സാംസ്കാരിക വ്യവസ്ഥകളെയെല്ലാം അളക്കാനും അഴിച്ചുപണിയാനും നമുക്കുള്ള മാനദണ്ഡങ്ങളാണ് ജീവനും വെളിച്ചവും. ഏതെങ്കിലുമൊരു സർഗ്ഗവൃത്തി ജീവനെ പോഷിപ്പിക്കുന്നതാണോ, പ്രകാശം പരത്തുന്നതാണോ എന്ന ചോദ്യം എപ്പോഴും നമുക്ക് ചോദിക്കാം. ഈ ചോദ്യത്തിന് ലഭിക്കുന്ന ഉത്തരത്തിന്റെ അടിസ്ഥാനത്തിൽ വേണം ഏതെങ്കിലുമൊരു സർഗ്ഗസൃഷ്ടി സുന്ദരമാണോ അസുന്ദരമാണോ എന്ന് നാം നിശ്ചയിക്കേണ്ടത്.

സങ്കുചിതമായ മത-പ്രത്യയശാസ്ത്ര സിദ്ധാന്തങ്ങൾക്കും സാംസ്കാരികമായ ആപേക്ഷികതയ്ക്കുമപ്പുറം, ദൈവത്തിന്റെ മനോജ്ഞമായ മഹാസൃഷ്ടിയുടെയും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെയും പശ്ചാത്തലത്തിലാവണം, മനുഷ്യൻ തന്റെ സകല സൃഷ്ടിയെയും കാണേണ്ടതും വിലയിരുത്തേണ്ടതും. ആത്യന്തികമായി പൗരസ്ത്യക്രിസ്തീയതയിൽ സൗന്ദര്യ വിവേചനവും ധാർമ്മികചിന്തയും ദൈവദർശനവും ഒന്നുതന്നെയാണ്.